പുസ്തകം ൧൮] [ലക്കം ൪

൧൯൦൯—൩ ൧൦൮൪ മേടം

# മലങ്കര ഇടവക പത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്.
[മാർ പൌലൂസ്]

സംഗതി വിവരങ്ങൾ.



Mar Thoma Press,
Kottayam.

പ്രസിദ്ധകൻ ററി. ജീ. കൊച്ചുമ്മൻ.

൧൯൦൯. ഈയോർ—ഇടവം ൧൦൮൪.

മെയി—ജൂൺ

| ആഴ്ച. | സു. | മ. | ഇം. | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| വെ | ൧ | ൧ | ൧൪ | ൧-ാംനു- മാർ പീലിപ്പോസിന്റെയും മാർ യാക്കോബിന്റെയും ഓർമ്മ. |
| ശ | ൨ | ൨ | ൧൫ | |
| ഞാ | ൩ | ൩ | ൧൬ | ൩-ാംനു- പുതുഞായറാഴ്ചയ്ക്കു പിമ്പു ൪-ാം ഞാ. |
| തി | ൪ | ൪ | ൧൭ | |
| ചൊ | ൫ | ൫ | ൧൮ | |
| ബു | ൬ | ൬ | ൧൯ | |
| വ്യാ | ൭ | ൭ | ൨൦ | ൭-ാംനു- സ്വർഗ്ഗാരോഹണം- (മാറാനായ) |
| വെ | ൮ | ൮ | ൨൧ | ൮-ാംനു- മാർ യോഹന്നാൻ ശ്ലീഹായുടെ ഓർമ്മ. |
| ശ | ൯ | ൯ | ൨൨ | |
| ഞാ | ൧൦ | ൧൦ | ൨൩ | ൧൦-ാംനു- പെന്തിക്കൊസ്തിക്കു മുമ്പുള്ള ഞാ: |
| തി | ൧൧ | ൧൧ | ൨൪ | |
| ചൊ | ൧൨ | ൧൨ | ൨൫ | |
| ബു | ൧൩ | ൧൩ | ൨൬ | |
| വ്യാ | ൧൪ | ൧൪ | ൨൭ | |
| വെ | ൧൫ | ൧൫ | ൨൮ | ൧൫-ാംനു- കതിരുകളെക്കുറിച്ചു ദൈവമാതാവിന്റെ ഓർമ്മ- (മാറാനായപോലെ) |
| ശ | ൧൬ | ൧൬ | ൨൯ | |
| ഞാ | ൧൭ | ൧൭ | ൩൦ | ൧൭-ാംനു- പെന്തിക്കൊസ്തി. |
| തി | ൧൮ | ൧൮ | ൩൧ | ൧൮-ാംനു- മാർ അഹറോൻ ബാവായുടെ ഓർമ്മ. |
| ചൊ | ൧൯ | ൧൯ | ൧ | |
| ബു | ൨൦ | ൨൦ | ൨ | ൨൦-ാംനു- കർത്താവിന്റെ സഹോദരനും ഊർശ്ലേമിന്റെ എപ്പിസ്കോപ്പായും ആയ മാർ യാക്കോബ് ആദ്യം വി. കുർബാന അണച്ച ഓർമ്മ. |
| വ്യാ | ൨൧ | ൨൧ | ൩ | |
| വെ | ൨൨ | ൨൨ | ൪ | ൨൨-ാംനു- സ്വർണ്ണവെള്ളിയാഴ്ച. |
| ശ | ൨൩ | ൨൩ | ൫ | |
| ഞാ | ൨൪ | ൨൪ | ൬ | ൨൪-ാംനു- പെന്തിക്കൊസ്തിക്കു പിമ്പു ൧-ാം ഞാ. |
| തി | ൨൫ | ൨൫ | ൭ | |
| ചൊ | ൨൬ | ൨൬ | ൮ | |
| ബു | ൨൭ | ൨൭ | ൯ | |
| വ്യാ | ൨൮ | ൨൮ | ൧൦ | |
| വെ | ൨൯ | ൨൯ | ൧൧ | |
| ശ | ൩൦ | ൩൦ | ൧൨ | |
| ഞാ | ൩൧ | ൩൧ | ൧൩ | ൩൧-ാംനു- പെന്തിക്കൊസ്തിക്കു പിമ്പു ൨-ാം ഞാ. കോട്ടയത്തു പുത്തൻ പള്ളിയിൽ കാലം ചെയ്ത മാർ ശെമവോൻ അത്താനാസ്യോസിന്റെ ഓർമ്മ. |

മിസ്റ്റർ എൻ- ഐ. പോത്തൻ അവർകളുടെ ഒരു ലേഖനം ഈ പത്രികയിൽ ചേർത്തിരിക്കുന്നതു എം. പി. പോത്തനും കറിയാക്കോസുശെമ്മാശനും ഒപ്പിട്ടയച്ച രാജിലേഖനത്തിനുമുമ്പു വന്നതാണു. അതു അന്നുതന്നെ അക്ഷരം ചേർത്തു വച്ചപ്പോൾ രാജിലേഖനം വന്നതുകൊണ്ടു ഇതു പ്രസിദ്ധപ്പെടുത്തുന്നില്ലന്നു നിശ്ചയിച്ചിരുന്നു എങ്കിലും ഞങ്ങൾ അറിയാതെ ഞങ്ങളുടെ ആപ്പീസുകാർ പത്രികയിൽ ചേർത്തു പോയതിൽ വ്യസനിക്കുന്നു. എങ്കിലും അതിലെ സംഗതികൾ വാസ്തവമാകകൊണ്ടു വ്യസനത്തിനു അല്പം സമാധാനം ഉണ്ടു.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൩ | ൧൦൮൦ മേടം | ലക്കം ൪

## കല്ക്കത്താ ലേഖനം.

കൽക്കത്തായിലെ ബിഷൊപ്പുകോളെജിൽ പഠിച്ചുവരുന്ന ദി. ശ്രീ. കുറിയാക്കോസ് ശെമ്മാച്ചൻ അവർകൾ ഹൈചർച്ചുകാരുടെ ആരാധനക്രമത്തെക്കുറിച്ചു പത്രികയിൽ എഴുതിയിരുന്നതു അപവാദവ്യൂഢം വ്യാജമാണെന്നു അവിടെ പഠിച്ചുവരുന്ന നവീകരണവിദ്യാൎത്ഥിയായ മിസ്റ്റർ പോത്തൻ താരകയിലേക്കു എഴുതിയിരിക്കുന്നു. ശെമ്മാച്ചന്റെയും പോത്തന്റെയും ലേഖനങ്ങൾ വായിച്ചുകണ്ടശേഷം ആ കോളെജിൽതന്നെ പഠിച്ചുവരുന്ന വേറൊരുവിദ്യാൎത്ഥി ഞങ്ങൾക്കു ഇംഗ്ലീഷിൽ ഒരുലേഖനം അയച്ചുതന്നിരിക്കുന്നു. ഈ വിദ്യാൎത്ഥി സുറിയാനിക്കാരൻ അല്ലെന്നും ബിഷോപ്പ് കോളെജിൽ പഠിച്ചുവരുന്ന ഒരുനാട്ടുക്രിസ്ത്യാനിയാണെന്നും കൂടെ അറിഞ്ഞിരിക്കേണ്ടതാണ്. ആ ലേഖനത്തിന്റെ ഏകദേശമായ ഒരുതൎജ്ജമ താഴെ ചേൎക്കുന്നു.

ബിഷോപ്പ് കോളെജ്
കൽക്കത്താ. ൨൪. ൩.. ൦൫

കൽക്കത്തായിലെ ഹൈചൎച്ചുകാരുടെ ആരാധനക്രമത്തെക്കുറിച്ചു എഴുതിയിട്ടുള്ള ലേഖനവും ആ എഴുത്തുകാരന്റെ ഒരു സതീൎത്ഥ്യൻ അതിനെ എതിൎത്തു എഴുതിയിട്ടുള്ള ലേഖനവും ഞാൻ വായിച്ചു. ഇവയുടെ പ്രസിദ്ധീകരണം ഈ വിദ്യാൎത്ഥികളുടെ ഇടയിൽ രസക്ഷയത്തിനു കാരണമായിരിക്കുന്നു. ഹൈചർച്ചും ലൊചർച്ചും എസ. പി. ജി.യും സി. എം. എസ്സും ഇങ്ങനെ കൽക്കത്തായിലും മററുസ്ഥലങ്ങളിലുമുള്ള ഇരുകക്ഷികളുടെയും നടപടികളെക്കുറിച്ചു പരിചയമുള്ള ഒരു മൂന്നാമനാൽ മാത്രമെ ഈ തെററായ ധാരണയെ നീക്കാൻതരമുള്ളു. സത്യം പ്രശോഭിതമാകണമെന്നും ഒരു കൂട്ടുവിദ്യാൎത്ഥിയുടെ കീൎത്തിക്കു കാരണം കൂടാതെ ഹാനിവരരുതെന്നുമുള്ള ക്രിസ്തീയ അത്മാവിനാൽ പ്രേരിപ്പിക്കപ്പെട്ടതുകൊണ്ടു ജനങ്ങളുടെ ഇടയിൽ വ്യാപിച്ചിരിക്കാവുന്ന തെററായ ധാരണയെ നീക്കുന്നതിനും എന്റെ സ്നേഹിതന്റെ പരമാൎത്ഥതയെ താങ്ങുന്നതിനും വേണ്ടി ഞാൻ പേനാ എടുക്കുന്നതാണ്.

ആദ്യലേഖനത്തിന്റെ തലവാചകം തന്നെ ഹൈചൎച്ചുകാരുടെ ആരാധനക്രമം എന്നായിരുന്നു. കൽക്കത്തായിൽ ഉള്ള ഹൈചൎച്ചുകാരുടെ കൎമ്മാചാരത്തെയാണ് അതിൽ പ്രസ്താവിച്ചിരിക്കുന്നതു. എന്നാൽ നവീകരണക്കാരൻ താരകയിൽ എഴുതിയിരിക്കുന്നതു ബിഷോപ്പ് കോളെജിനൊടു ചേൎന്ന ചാപ്പലിനെപ്പററി മാത്രമാണ്. അതിലും ആ സ്നേഹിതൻ താഴെ പറയുന്ന തെററുകൾ ചെയ്തിട്ടുണ്ടു.

൧. ഞങ്ങളുടെ (അതായതു ബിഷൊപ്പ് കൊളജിലെ) ചാപ്പലിലെ ആരാധന പരുമല പള്ളിയിലേതുപോലെയല്ലെന്നു അയാൾ എഴുതിയിരിക്കുന്നതു ശരിയാണ്. എന്നാൽ യാക്കോബായ സഹോദരൻ എഴുതിയിരിക്കുന്നതു കൽക്കത്തായിലെ ഹൈചൎച്ചുകാരുടെ എല്ലാപള്ളികളിലുമുള്ള പൊതുവായ ആരാധനയിലെ കൎമ്മാചാരത്തെക്കുറിച്ചാണെന്നുള്ളതു ഈ മനുഷ്യൻ മറന്നുകളഞ്ഞിരിക്കുന്നു. നവീകരണസഹോദരൻ ചാപ്പലിലെ കാൎയ്യം മാത്രവും ശെമ്മാച്ചൻ കൽക്കത്തായിലെ ഹൈചൎച്ചിന്റെ പൊതുസ്ഥിതിയും എടുത്തിരിക്കുന്നു. എന്റെ അറിവിൽ ഈ ശെമ്മാച്ചൻ ഇവിടെയുള്ള പല ഹൈചൎച്ചുപള്ളികളെയും സന്ദൎശിക്കയും അവയിലെ പട്ടക്കാരുമായി സംഭാഷണങ്ങൾ നടത്തുകയും ചെയ്തശേഷം താൻ കാണുകയും കേൾക്കയും ചെയ്ത സകലത്തെയുംകുറിച്ചു ശരിയായ അറിവു സമ്പാദിച്ചശേഷം പ്രസ്തുതലേഖനം എഴുതുകയും അതിൽ പരുമലപള്ളിയുമായി താരതമ്യപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

൨. ചൊവ്വാ ബുധൻ വെള്ളി ശനി ഈ ആഴ്ചകളിൽ കുൎബ്ബാനയുണ്ടെന്നു പറയുന്ന സംഗതിയ്ക്കു ഞങ്ങളുടെ ചാപ്പലിൽ ഇപ്പോൾ വെള്ളിയാഴ്ചയും ബുധനാഴ്ചയും പതിവായി കുൎബ്ബാനയുണ്ടു. ചൊവ്വാഴ്ച ഉണ്ടായിരുന്നു. അതു നടത്തിവന്ന പട്ടക്കാരൻ സ്ഥലംവിട്ടുപോയതുകൊണ്ടു ഇപ്പോൾ നിൎത്തിയിരിക്കുന്നു എന്നെ ഉള്ളു. എന്നാൽ ശെമ്മാച്ചൻ എഴുതിയിരിക്കുന്നതു ചാപ്പലിലെ കാൎയ്യം മാത്രമല്ലെന്നും കൽക്കത്തായിലെ ഹൈചൎച്ചുപള്ളികളിൽ ദിവസേനയുള്ള കുൎബ്ബാനയെക്കുറിച്ചാണെന്നും ഓൎക്കേണ്ടതാണ്. ഇവിടെയുള്ള ഹൈചൎച്ചുപള്ളികളിൽ ഭൂരിപക്ഷവും നിത്യകുൎബ്ബാനയുള്ളവയാണ്. അതിനാൽ നവീകരണസഹോദരൻ ഇതൊന്നും ആലോചിക്കാതെ ശെമ്മാച്ചനെ കുററംവിധിച്ചതു തെററാണ്. അയാൾ പേനാ പ്രയോഗിക്കുന്നതു വളരെ സൂക്ഷിച്ചുവേണമെന്നു ഞങ്ങൾ അയാളോടു ഗുണദോഷിച്ചിട്ടുമുണ്ടു. "അതു അശ്ലൂഷംകളവാണ" "പൊളിയാണ". ഇങ്ങനെയുള്ള പദങ്ങൾ പ്രയോഗിച്ചതു എത്രയും സൂക്ഷിച്ചുവേണ്ടതായിരുന്നു. അല്ലെങ്കിൽ അയാൾതന്നെ കുടുക്കിൽ അകപ്പെടും.

൩. ഞായറാഴ്ചയും പെരുനാളുകളും ആചരിക്കുന്നതു ഒരുപോലെയാണു. ചാപ്പലിനെസംബന്ധിച്ച ഇതു ഞാൻ സമ്മതിക്കുന്നു. ഞങ്ങളുടെ ചാപ്പൽ, വിദ്യാൎത്ഥികളെ ഉദ്ദേശിച്ചുള്ള ഒരു ചെറിയ ചാപ്പലാണ്. ഹൈചൎച്ചുകാരും ഡിസെൻറഷ്സും വിദ്യാൎത്ഥികളിൽ ഉൾപ്പെട്ടിട്ടുള്ളതുകൊണ്ടു അവരിൽ ഭിന്നം ഉണ്ടാകാതിരിപ്പാൻ വേണ്ടി കൎമ്മാചാരങ്ങളെ അല്പം ചുരുക്കിയിട്ടുണ്ടു. ചാപ്പലിൽ ധൂപം പ്രയോഗിക്കുന്നില്ല. എന്നാൽ ശേഷമുള്ള ഹൈചൎച്ചു പള്ളികളിൽ ഒക്കെയും ധൂപം ഉണ്ടു. അതിനാൽ ഞായറാഴ്ചയും പെരുനാളുകളിലും നടത്തുന്ന ആരാധനക്രമത്തെക്കുറിച്ചു യാക്കോബായസഹോദരൻ പറഞ്ഞിരിക്കുന്നതു സത്യമാകുന്നു. ഹൈചൎച്ചുകാൎക്കു ധൂപവും, കൊടികളും, പ്രദക്ഷിണങ്ങൾ മുതലായവയും ഉണ്ടു. ഞങ്ങളുടെ ഹൈചൎച്ചുപള്ളികളിൽ ഒന്നായ ഇവിടത്തെ സെൻറ ജെയിംസ് പള്ളിയിൽവെച്ചു ഈ നവീകരണസഹോദരൻ രണ്ടുപ്രാവശ്യം തന്റെ സ്വന്തകണ്ണുകൊണ്ടു പ്രദക്ഷിണം, ധൂപം, കൊടി മുതലായവ കണ്ടിട്ടുണ്ടെന്നുകൂടെ പറയാതിരിപ്പാൻ നിവൃത്തിയില്ല.

൭. ഇനി വ്യസനപൂർവ്വമെങ്കിലും നമ്മുടെ നവീകരണ സ്നേഹിതനെ കഠിനമായി ഞാൻ ആക്ഷേപിക്കേണ്ടിവന്നിരിക്കുന്ന ഒരുസംഗതി ഞങ്ങളുടെ ചാപ്പലിലെയും സി. എം. എസ് കാരുടെയും ആരാധനകൾ തമ്മിലുള്ള വ്യത്യാസമാകുന്നു. ഹൈചർച്ചുകാരെയും സി. എം. എസ് കാരെയും സംബന്ധിച്ച ഈ നവീകരണസഹോദരനു എന്തറിവാണുള്ളതു, അല്ലെങ്കിൽ ഹൈചർച്ചുവിശ്വാസാചാരങ്ങളെക്കുറിച്ച എത്രനാൾ അയാൾ പഠിച്ചിട്ടുണ്ടു എന്നിങ്ങനെ ഈ നവീകരണ സഹോദരനോടു ഞാൻ ചോദിച്ചുകൊള്ളുന്നു. സി. എം. എസ് കാരുടെയും ഞങ്ങളുടെ ചാപ്പലിലെയും ആരാധനകൾ തമ്മിൽ വ്യത്യാസമില്ലെന്നു അയാൾ പറഞ്ഞപ്പോൾ അയാൾ പ്രകടിപ്പിച്ചതു മനഃപൂർവ്വമായ വ്യാജമല്ലെന്നു എങ്ങനെ പറയാം.

കടശ്ശി മനഃപ്രാർത്ഥനയുടെ കാര്യത്തിൽ ഇയാൾ വളരെ പ്രശംസിക്കുന്നതായികാണുന്നു. ഇതിൻെറ അർത്ഥം എന്തു. ഒരുപ്രാർത്ഥനായോഗത്തിൽ ഒരുവനു മനഃപ്രാർത്ഥന ചൊല്ലണമെന്നു തോന്നിയേക്കാം. മറെറാരുത്തനു അതിനു മനസ്സില്ലായിരിക്കാം. ഒരുത്തൻ പരസ്യമായി പ്രാർത്ഥിക്കണമെന്നു വിചാരിക്കുന്നു. മറെറാരുത്തൻ രഹസ്യമായി കഴിക്കുന്നു. ഇതു ഓരോരുത്തൻെറ അഭിപ്രായഭേദം മാത്രമാണ്. അതിൽ ഒരുത്തൻ മറെറാരുത്തനെ വിധിച്ചുകൂടാ. തമ്മിൽ തമ്മിൽ കുററം കണ്ടുപിടിക്കാൻ ക്രിസ്ത്യാനി മതം പഠിപ്പിക്കുന്നുണ്ടോ.

നമ്മുടെ നവീകരണ സഹോദരൻ ഒരു സതീർത്ഥ്യനെ കുററം വിധിക്കാൻ ചെയ്ത ശ്രമത്തിൽ വലിയ കൃത്രമങ്ങൾ കാണിച്ചിരിക്കുന്നു എന്നു വ്യസനപൂർവ്വം പറയേണ്ടിവന്നിരിക്കുന്നു. സംഗതികളെ ശരിയായി ആലോചിക്കാതിരുന്നതും അയാളുടെ മനസ്സിൻെറ വിസ്തീർണ്ണതക്കുറവും മററു വിദ്യാർത്ഥികളുടെ ഇടയിൽ തൃപ്തികേടിനു ഇടയാക്കി. എന്നാൽ സഹോദരനായ ശെമ്മാച്ചനൊ വളരെ ഉചിതമായി പ്രവൃത്തിച്ചിരിക്കുന്നു. ഹൈചർച്ചുകാരുടെ പൊതുവായ ആരാധനയെക്കുറിച്ച പറവാൻ നിശ്ചയിച്ച അതിനു തക്ക തലവാചകം കുറിച്ചുംകൊണ്ടു ആ വിഷയം പൂർണ്ണമായി അഭ്യസിച്ചശേഷം ന്യായമായ താരതമ്യത്തൊടുകൂടെ ദൃഷ്ടാന്തീകരിക്കയും വിഷയം മാററാതെ ഇവിടെയുള്ള ഹൈചർച്ചുകാരുടെ വിശ്വാസത്തിൻെറ ശരിയായ ഒരു പ്രതിഛായയെ വർണ്ണിക്കയും ചെയ്തിരിക്കുന്നു. തീർച്ചയായിട്ടും ഇദ്ദേഹം പ്രദർശിപ്പിച്ചിരിക്കുന്ന സത്യക്രിസ്തീയ സ്വഭാവം തൻെറ വായനക്കാരിൽനിന്നു സ്തുത്യവും ബഹുമാനവും പ്രാപിക്കാൻ അർഹതയുള്ളതാകുന്നു.

എന്നു ഹൈചർച്ചു വിദ്യാർത്ഥിയായ
ഡി. എസ്. ജോൺ.

---

## കുഡുംബയോഗങ്ങൾ.

(എ. പീലിപ്പോസ് എം. എ. ബി. എൽ)

നിങ്ങളുടെ പ്രസംഗത്തിൽ പലഭാഗങ്ങളിലും ഞാൻ പൂർണ്ണമായി നിങ്ങളൊടു യോജിക്കുന്നു. ആഭാഗങ്ങളെ എല്ലാം എടുത്തുപറഞ്ഞു സ്ഥലം മിനക്കെടുത്തേണ്ട ആവശ്യം ഇല്ലല്ലൊ. അതിനാൽ എൻെറ അഭിപ്രായം ഏററവും ചുരുക്കമായി പ്രസ്താവിച്ചുകൊള്ളുന്നു. നിങ്ങളുടെ പ്രസംഗത്തിൽ

നിങ്ങൾ പ്രദർശിപ്പിച്ചിട്ടുള്ള മനോധർമ്മങ്ങൾ സർവ്വദാ ആദരണീയങ്ങളും ഏററവും സ്തുത്യർഹങ്ങളും ആണെന്നുള്ളതിനു രണ്ടുപക്ഷം ഇല്ല. സമുദായസംബന്ധമായ കാര്യങ്ങളിൽ ഇപ്രകാരം മനസ്സിനെ പ്രവേശിപ്പിക്കയും, ആലോചനകൾ നടത്തുകയും ചെയ്യുന്ന നിങ്ങളെപ്പോലെയുള്ള ആളുകളുടെ വർദ്ധനവുതന്നെയാണ സമുദായത്തിൻെറ സമ്പത്തു.

സമുദായത്തിനു രണ്ടായിരം കൊല്ലത്തെ പഴക്കം ഉണ്ടെന്നു ഘോഷിക്കുന്ന നമുക്കു അതിൽ പത്തിൽ ഒരംശം പഴക്കം നമ്മുടെ കുഡുംബങ്ങൾക്കുണ്ടെന്നു സ്ഥാപിക്കാൻ കഴിയാതിരിക്കുന്നതു് ഏററവും ദുഃഖകരമായ ഒരവസ്ഥയാണെന്നു് എൻെറ ചുരുങ്ങിയ ആയുസ്സിൽ പലപ്പോഴും ഞാൻ ഓൎത്തിട്ടുണ്ടു. പഴക്കം നോക്കിയിട്ടാവശ്യമില്ല എന്നു വാദിക്കുന്ന ചിലരെ ഞാനും കണ്ടിട്ടുണ്ടു. എന്നാൽ അങ്ങനെയുള്ളവരുടെ അഭിപ്രായത്തോടു യോജിക്കാൻ പല കാരണങ്ങളാൽ എൻെറ മനസ്സ് എന്നെ അനുവദിക്കുന്നില്ല. ആ കാരണങ്ങളെ എടുത്തു പറയേണ്ട ആവശ്യം ഇവിടെ ഇല്ലാത്തതിനാൽ അങ്ങിനെ ചെയ്യുന്നില്ല.

കുഡുംബപ്പേരു മാറിക്കൊണ്ടിരിക്കുന്നതിനാലാണ കുഡുംബങ്ങളുടെ പഴക്കം നിശ്ചയിക്കാൻ പാടില്ലാതെ വന്നിരിക്കുന്നതു് എന്നുള്ള നിങ്ങളുടെ അഭിപ്രായത്തോടു പൂർണ്ണമായി ഞാൻ യോജിക്കുന്നില്ല. കുഡുംബത്തിൻെറ പഴക്കത്തെ കാണിക്കുന്ന വംശാവലികളോ, വിശ്വാസയോഗ്യമായ മററു രേഖകളോ കൊണ്ടു മാത്രമെ പഴക്കം ശരിയായി നിശ്ചയിക്കാൻ നിവൎത്തിയുള്ളു. ഉദാഹരണമായി അഞ്ഞൂറും മുന്നൂറും കൊല്ലങ്ങൾ പഴക്കമുള്ള രണ്ടു കുഡുംബങ്ങൾ പേരുമാറാതെ തുടൎച്ചയായി കഴിഞ്ഞുവരുന്നു എന്നിരിക്കട്ടെ. ഏകദേശം നൂററൻപതു അല്ലെങ്കിൽ ഇരുനൂറു കൊല്ലങ്ങൾ മുൻപുള്ള സംഗതികൾ ഇപ്പോൾ ജീവിച്ചിരിക്കുന്ന വൃദ്ധന്മാരുടെ ഓർമ്മയിൽ നിന്നു നമുക്കു അറിയാം എന്നും ഇരിക്കട്ടെ. അതിനാൽ രണ്ടു കുഡുംബങ്ങൾക്കും ഇരുനൂറിൽ കൊല്ലങ്ങളുടെ പഴക്കം ഉണ്ടു എന്നു മാത്രം നാം അറിയുന്നു. എന്നാൽ ഈ രണ്ടു കുഡുംബങ്ങൾക്കും സാക്ഷാൽ എത്ര എത്ര കൊല്ലത്തെ പഴക്കം ഉണ്ടെന്നും ഇവ തമ്മിൽ ഏതിനാണ് അധികം പഴക്കം എന്നും ഉള്ള സംഗതികൾ പേരുമാറാതെ ഇരുന്നതുകൊണ്ടു മാത്രം അറിയാൻ നിവൎത്തിയില്ലാതെ ഇരിക്കുന്നു. അതിനു വിശ്വാസയോഗ്യമായ രേഖകൾ ആണു് വേണ്ടതു.

എന്നുതന്നെയല്ല പേരു മാറിക്കൊണ്ടിരിക്കുന്നതു ഒരുവക ആവശ്യം ആണെന്നുകൂടെ എനിക്കു തോന്നുന്നു. എങ്ങനെയെന്നാൽ ഒരു കുഡുംബത്തിൽ അഞ്ചു സഹോദരന്മാരും അവരിൽ ഓരോരുത്തൎക്കും മുമ്മൂന്നു പുത്രന്മാരും ഉണ്ടെന്നിരിക്കട്ടെ. പതിനഞ്ചുപേരും പ്രത്യേക വീടുകളിൽ പാൎക്കുന്നു. ആദ്യകുഡുംബപ്പേരു മാറാതെ പതിനഞ്ചു വീടുകൾക്കും ആ പേരു തന്നെ കൊടുത്തിരിക്കുന്നു. രണ്ടുതലമുറക്കുള്ളിൽ ഒരു ചെറിയഗ്രാമത്തിൽ ഒരേ പേരുള്ള പതിനഞ്ചു വീടുകൾ ഉണ്ടായിരിക്കുന്നു. ഇതുനിമിത്തം എഴുത്തുകുത്തുകളിൽ വലിയ കുഴപ്പം നേരിടും. എന്നു തന്നെയുമല്ല വഴക്കുകളും വ്യവഹാരങ്ങളും ഉണ്ടാകയും ചെയ്യും. ആകയാൽ വീട്ടുപേരു മാറിക്കൊണ്ടിരിക്കുന്നതു ഒരുവക ആവശ്യംതന്നെയാണ് പക്ഷെ റോമാസുറിയാനിക്കാരിൽ ചിലർ ആരംഭിച്ചുനടത്തിവരുന്ന പരിഷ്ക്കാരത്തെ പിന്തുടൎന്നാൽ കുഴപ്പങ്ങൾകൂടാതെ ഓരോരുത്തരുടെയും കുഡുംബങ്ങൾ വേഗത്തിൽ തിരിച്ചറി

യാം. എങ്ങനെയെന്നാൽ നിധിയിരിക്കൻ കുഡുംബത്തിൽ ഉൾപ്പെട്ട തോമ്മസ് എന്ന പേരായ ഒരാൾ കല്ലറയ്ക്കൽ എന്നൊരുവീട്ടിൽ പാൎക്കുന്ന എന്നിരിക്കട്ടെ. "കല്ലറയ്ക്കൽ തോമ്മസ് നിധിയിരി" എന്ന അദ്ദേഹം എഴുതുന്നതായാൽ വീട്ടുപേരു മാറിക്കൊണ്ടിരിക്കുന്നതിനും കുഡുംബപ്പേരു നിലനിൎത്തിപ്പോരുന്നതിനും ഇടയാകുന്നുണ്ട. ഈ പരിഷ്ക്കാരം സുസാദ്ധ്യമാണെന്ന വിശേഷിച്ചുപറയണം എന്നില്ലല്ലോ. സമുദായാഭിമാനികൾ ഇതിനെ തുടൎന്ന പ്രവൎത്തിച്ചാൽ കൊള്ളാമെന്ന ഞാൻ ആഗ്രഹിക്കുന്നു. ഇതിനുപകരം കുൎയ്യൻ തൎയ്യൻ ചാണ്ടി എന്നും മററും എഴുതുന്നതു നിന്ദ്യമാണെന്ന നിങ്ങളെപ്പോലെ ഞാനും ബലമായി അഭിപ്രായപ്പെട്ടുകൊള്ളുന്നു.

കുഡുംബയോഗങ്ങൾ സ്ഥാപിക്കുന്നകാൎയ്യത്തിൽക്കൂടെ എനിക്കു കുറച്ചുപറയാനുണ്ട. കുഡുംബയോഗങ്ങൾ സ്ഥാപിച്ചുനടത്തൽ കഴിഞ്ഞാൽ നിങ്ങൾ പറയുന്ന സകല ഗുണങ്ങളും അതിൽനിന്നുണ്ടാകും എന്നുള്ളതിനെപ്പററി എനിക്കുയാതൊരുസംശയവുമില്ല. അതിനാൽ ആഗ്ഗുണങ്ങളെ എല്ലാം ഞാൻ ഒന്നുകൂടെ ആവൎത്തിച്ചു എഴുതി കുറെസ്ഥലം കളഞ്ഞിട്ടാവശ്യമില്ലല്ലോ. കുഡുംബയോഗംകൊണ്ടുണ്ടാകാവുന്ന ഗുണങ്ങളെ വൎണ്ണിക്കയല്ലാതെ അതിനെ സ്ഥാപിക്കുന്നതിൽ നേരിടാവുന്ന പ്രയാസങ്ങൾ എന്തെല്ലാമായിരിക്കും എന്നുള്ളവിഷയത്തിലേക്കു നിങ്ങൾ പ്രവേശിച്ചിട്ടില്ലാത്തതിനാൽ ആപ്രയാസങ്ങളിൽ ചിലതിനെ ഞാൻ താഴെ കുറിക്കുന്നു.

൧) അവനവനു ഇഷ്ടം ഉള്ളപ്പോൾ പിരിയണം എന്നുള്ള സ്വാതന്ത്ര്യത്തോടുമാത്രം ഇങ്ങനെയുള്ള യോഗങ്ങളിൽ ചേരുന്നതിനേ സാധാരണ ആളുകൾക്കു മനസ്സു പതികയുള്ളു. അങ്ങനെയുള്ള സ്വാതന്ത്ര്യംകൊടുത്താൽ നിസ്സാരകാരണങ്ങൾക്കു തമ്മിൽ വഴക്കുണ്ടായി ഓരോരുത്തരും പിരിഞ്ഞു യോഗം ഇല്ലാതെ ആയിപ്പോകും. നേരെമറിച്ചു ഭൂരിപക്ഷാഭിപ്രായംമാത്രമെ ആരെ എങ്കിലും ഒരാളെ യോഗത്തിൽനിന്നു പിരിക്കാവു എന്നു വയ്ക്കുന്നപക്ഷം പിരിയാൻ ആഗ്രഹമുണ്ടായിട്ടും അതു സാധിക്കാത്തതിൽ വച്ചു അങ്ങനെയുള്ളവർ യോഗത്തിൻെറ നടത്തിപ്പിൽകഴിയുന്ന പ്രതിബന്ധങ്ങൾ ഉണ്ടാക്കാൻ ശ്രമിക്കും.

൨) ഇങ്ങനെയുള്ള യോഗങ്ങൾ നടത്തികൊണ്ടുപോകുന്നതിനു വേണ്ട ആൾസംഘവും, യോജിപ്പും, വിദ്യാഭ്യാസവും, കാൎയ്യശേഷിയും ഉള്ള കുഡുംബങ്ങളുടെ എണ്ണം വളരെ ചുരുക്കമാണ്.

൩) ഈവക കുഡുംബയോഗങ്ങൾ ഇല്ലാതിരുന്നിട്ടും മിക്കകുഡുംബങ്ങളിലും സഹോദരന്മാർ തമ്മിൽ മനസ്സിൽ മത്സരം ഉണ്ടായിക്കൊണ്ടാണിരിക്കുന്നതു. അങ്ങനെയുള്ളവരുടെ ഇടയിൽ കുഡുംബയോഗങ്ങൾ ഏൎപ്പെടുത്തിയാൽ വഴക്കുകൾ വൎദ്ധിക്കുന്നതിനു എളുപ്പമുണ്ട.

൪) പരിഷ്ക്കാരികളായ ചെറുപ്പക്കാർ കുഡുംബയോഗങ്ങൾ ഏൎപ്പെടുത്താൻ മനസ്സുണ്ടെന്നിരുന്നാൽതന്നെയും കാൎണ്ണവന്മാർ അനുവദിക്കാത്തതുകൊണ്ടു സ്വാതന്ത്ര്യം ഇല്ലാത്ത ചെറുപ്പക്കാരുടെ ആഗ്രഹം നിവൎത്തിക്കുന്നതിനു മാൎഗ്ഗമില്ലാതെയിരിക്കുന്ന കുഡുംബങ്ങളും ഉണ്ട.

൫) മനുഷ്യരിൽ അധികം ഭാഗവും അന്യോന്യസംശയബുദ്ധികൾ ആകയാൽ ഒരു കുഡുംബത്തിൽ ഒരുവൻ കുഡുംബയോഗം ഏൎപ്പെടുത്തണം എന്ന ശേഷംപേരോടു ആലോചിക്കുമ്പോൾതന്നെ അവൻ എന്തൊ സ്വാൎത്ഥം

ഉദ്ദേശിച്ചാണ് ഈ ആലോചന കൊണ്ടുവന്നിരിക്കുന്നതു എന്നു സംശയിച്ചിട്ടു ശേഷംപേർ ഈ ആലോചനയിൽ ചേരാതെവരാം.

൩) തന്റെ കുഡുംബത്തിൽ കുഡുംബയോഗങ്ങൾ ഏൎപ്പെടുത്താൻ കഴിയാത്തവർ അന്യരോടു ഈ കാൎയ്യത്തെപ്പററി ഗുണദോഷിച്ചാൽ വിലയില്ലായിരിക്കും എന്നു വിചാരിച്ചിട്ടു അങ്ങനെയുള്ളവർ അന്യരോടു ഈ കാൎയ്യത്തെപ്പററി ഗുണദോഷിക്കാൻതന്നെ മടിക്കും.

മേൽ പ്രസ്താവിച്ച പ്രതിബന്ധങ്ങളിൽ ഒന്നൊ അതിലധികമൊ മിക്കവാറും എല്ലാ കുഡുംബങ്ങളിലും ഉണ്ടായിരിക്കും. ആകയാൽ കുഡുംബയോഗങ്ങൾ ഏൎപ്പെടുത്താൻകഴിയുന്ന കുഡുംബങ്ങളുടെ സംഖ്യ ഏററവും കുറവാണ് എന്നു തോന്നുന്നു. കുഡുംബയോഗങ്ങൾ നടത്താൻകഴിഞ്ഞാൽ അസംഖ്യം ഗുണങ്ങൾ ഉണ്ടാകും എന്നുള്ളതിനു സംശയമില്ല. പക്ഷെ അങ്ങോട്ടു ആരംഭിക്കുന്ന സംഗതി ഓൎത്തിട്ടു മേൽകാണിച്ച പ്രയാസങ്ങൾ തോന്നിവരുന്നു. ഈ പ്രയാസങ്ങളെ സംബന്ധിച്ചു നിങ്ങളുടെ പ്രസംഗത്തിൽ യാതൊന്നും പറഞ്ഞിട്ടില്ലാത്തതിനാലും അവയെക്കൂടെ അറിഞ്ഞിരിക്കേണ്ടതു ആവശ്യമാകയാലും അത്രെ ഈ ഭാഗത്തെക്കുറിച്ചു ഞാൻ ഇത്രയും പറഞ്ഞതു. കുഡുംബയോഗങ്ങൾ എന്നല്ല ഏതു നല്ലകാൎയ്യവും ആരംഭിക്കുന്നതു വളരെ പ്രയാസമാണ്. പ്രയാസത്തെ ഓൎത്തു പ്രയത്നിക്കാതിരിക്കുന്നതു ഭീരുത്വവും ആണ്. പ്രയത്നിച്ചുനോക്കുകയാണു പ്രയത്നിക്കാതിരിക്കുന്നതിൽ ഭേദം. പക്ഷെ ഏതു സംഗതിയും നടത്തുന്നതിനു ആരംഭിക്കുന്നതിനു മുമ്പു അതിന്റെ ഗുണദോഷങ്ങൾ നല്ലപോലെ ആലോചിച്ചറിയേണ്ടതു ആവശ്യമാണ്. അപ്രകാരം ഉള്ള അറിവോടുകൂടിയ പ്രയത്നം ആണു ഫലപ്പെടാൻ എളുപ്പമുള്ളതു.

കഴിവുള്ള എല്ലാ കുഡുംബക്കാരും വംശാവലികളും മററുവിവരങ്ങളും അടങ്ങിയ രേഖകൾ ഉണ്ടാക്കി അവരവരുടെ കുഡുംബങ്ങളിൽ സൂക്ഷിക്കാൻ തുടങ്ങേണ്ടുന്ന കാലം അതിക്രമിച്ചിരിക്കുന്നു എന്നു ഒന്നുകൂടെ പറഞ്ഞു എന്റെ അഭിപ്രായത്തെ അവസാനിപ്പിച്ചുകൊള്ളുന്നു.

---

## ഒരു പള്ളിപ്രതിഷ്ഠ.

അഞ്ചാറു സംവത്സരങ്ങൾക്കുമുമ്പു, പരേതനായ കൊച്ചുതിരുമേനി മല്ലപ്പള്ളി പുത്തൻപള്ളിയിൽ എഴുന്നെള്ളിയിരുന്ന സന്ദൎഭത്തിൽ, പുറജാതികളോടു സുവിശേഷം അറിയിക്കണമെന്നുള്ള ക്രിസ്തുയേശുവിന്റെ അന്ത്യമായ വലിയ കല്പനയുടെ പൂൎത്തീകരണത്തിനുവേണ്ടി, നിങ്ങൾ സൎവ്വപ്രകാരേണ ഉദ്യമിക്കണമെന്നും, അതിലേക്കു തല്ക്കാലം അത്യാവശ്യമായിരിക്കുന്നതു, ഒരു പള്ളി പണിയിക്കേണ്ടതാണെന്നും മററും ആജ്ഞാപിച്ചതനുസരിച്ചു, കാലവിളംബനം കൂടാതെയും, പ്രസ്തുത പുത്തൻപള്ളിയോടു അധികം അകലെയല്ലാതെയും, വാളക്കുഴി കുഡുംബത്തിൽനിന്നും കൊച്ചുതിരുമേനിക്കു ഉടമ്പടി കൊടുത്തിട്ടുള്ളതും, മനോഹരവുമായിരിക്കുന്ന ഒരു കുന്നിന്റെ മുകളിൽ, "മൎത്തമറിയപ്പള്ളി" എന്നു നാമകരണം ചെയ്തു, ഒരു കെട്ടിടം പണി കഴിപ്പിച്ചു. അന്നുമുതൽ ഇന്നുവരെയും എല്ലാ ഞായറാഴ്ചകളിലും പ്രസംഗം, പ്രാൎത്ഥന ഇവ നടത്തിവരുന്നതു, വാളക്കുഴിയിൽ മിസ്റ്റർ ഈപ്പൻ ആകുന്നു. ഇദ്ദേഹം തന്റെ അനേകം ഒഴിച്ചുകൂടാത്ത ജോലികളേയും, ഇവരെ പഠിപ്പിച്ചുകൊണ്ടുപോകുന്നതിനെയും തമ്മിൽ താരതമ്യപ്പെടുത്തിനോക്കുമ്പോൾ, തന്റെ ജോലി തൃണസമാനമാണെന്നും, മറേറ ജോലിയാണു ജ

ഹത്തിലും പരത്തിലും പ്രശസ്തമായിട്ടുള്ളതെന്നും പലരോടും പറഞ്ഞിട്ടുണ്ടു. ഇതുമെന്നിയെ മററുള്ളവരെക്കാൾ അധികമായി പണച്ചിലവും ഇദ്ദേഹത്തെ ബാധിച്ചിട്ടുണ്ടെന്നുള്ളതു പ്രസ്താവയോഗ്യമത്രെ. ഇത്രയും സ്ഥാപിപ്പിച്ചതിനാൽ മിസ്റ്റർ ഈപ്പനു വന്നിട്ടുള്ള ബുദ്ധിമുട്ടുകളും പണച്ചിലവുകളും കുറക്കുറെ, ഊഹാപോഹമാണല്ലൊ. ഇപ്രകാരം നടന്നുവരുമ്പോൾ കഴിഞ്ഞ മേടമാസാവസാനത്തോടുകൂടി വലിയ തിരുമേനിയുടെ അത്യുത്സാഹത്താൽ ഇതിനു ഗവന്മെൻറനുവാദം ലബ്ധമാകുകയും ചെയ്തു. അപ്പോൾ സ്ഥലം കൂദാശ ചെയ്തു, കുരിശു വച്ചു കുർബാന ചൊല്ലുകയും, പെരുനാൾ കഴിക്കയും ചെയ്യണമെന്നുള്ള പൊതുജനങ്ങളുടെ ഐകകണ്ഠ്യമായ അഭിലാഷത്തെ വലിയ തിരുമേനിയെ അറിയിക്കുകയും, അദ്ദേഹം തൻെറ മക്കളോടുള്ള അവർണ്ണനീയമായ സ്നേഹംനിമിത്തം, തന്നിവൃത്തിക്കായി അന്നു പരുമലെ ഇരുന്ന വ-ദി-ശ്രീ. കറിയാക്കോസ റമ്പാൻ അവർകൾക്കു, കല്പന അയക്കുകയും, തദനുസരണം അദ്ദേഹം ഇവിടെ വന്നു കഴിഞ്ഞ ഇടവം ൧൫-ാംനു സ്ഥലം കൂദാശ ചെയ്തു കുരിശു വച്ചു കുർബാന ചൊല്ലുകയും മററും ചെയ്തിരിക്കുന്നു. ഐഹികപ്രകാരം താണവരെന്നു പരിഗണിക്കപ്പെടുന്ന പുലയർ, പറയർ മുതലായവരുടെ നിരീശ്വരത്വത്തിലും, അജ്ഞതയിലും അൻപുള്ളവനായ നമ്മുടെ വലിയ തിരുമേനി, ഈ പള്ളിവകയ്ക്കു വളരെ വിശേഷമായ ഒരു കാപ്പക്കൂട്ടം സമ്മാനമായി അയച്ചുകൊടുത്തിട്ടുണ്ടു. ഇതുമെന്നിയെ "ധർമ്മാംബുധു ഛത്താലും കൂടപ്പോരും" എന്നുള്ളതിനെ അക്ഷരംപ്രതി അനുഷ്ഠാനം ചെയ്യുന്ന ബ: താഴത്തേപ്പടികയിൽ തോമ്മാകത്തനാർ അവർകൾ വളരെ വിശേഷമായി ഒരു ത്രോണോസ്സ കെട്ടിച്ചുകൊടുക്കുകയും മററോരൊ മാന്യന്മാർ, കുരിശു, മറ, മേശ, മണി, മെഴുകുതിരിക്കാൽ ഇവകളും സമ്മാനമായി കൊടുത്തിട്ടുണ്ടു. ശേഷം ഉപകരണങ്ങൾ തരാമെന്നു ഓരോരുത്തർ വാഗ്ദത്തം ചെയ്തിട്ടില്ലെന്നുമില്ല. ഇവരെല്ലാവരോടും വിശിഷ്യാ പണംകൊണ്ടും, മററു നാനാപ്രകാരേണയും, ഞങ്ങളെ സഹായിച്ചിട്ടുള്ളവരോടും ഞങ്ങൾക്കുള്ള കൃതജ്ഞതയെ ഈ അവസരത്തിൽ അറിയിച്ചുകൊള്ളുന്നു. ഈ പള്ളിക്കു കാരണഭൂതനായ കൊച്ചുതിരുമേനിക്കുവേണ്ടിയും ഇതിനു ഗവന്മെൻറനുവാദവും മററും വരുത്തി തരുവിച്ച വലിയ തിരുമേനിക്കുവേണ്ടിയും ഇതിൻെറ ഭവിഷ്യൽ ശ്രേയസ്സിനുവേണ്ടിയും ഞങ്ങളോടുകൂടി അഖിലരും സർവാത്മനാ അഖണ്ഡനായ ദൈവത്തോടു അഭിനന്ദനം ചെയ്യണമെന്നപേക്ഷിക്കുന്നതിനോടുകൂടി, ഇപ്രകാരമുള്ള ആത്മികകർമ്മങ്ങളെ കഴിവുള്ള ഇടവകക്കാരെല്ലാം കാലതാമസം കൂടാതെയും, തന്ദ്രത കൂടാതെയും, സൌന്ദര്യപ്പിണക്കം കൂടാതെയും പ്രവൃത്തിക്കണമെന്നപേക്ഷിക്കയും കൂടെ ചെയ്യുന്നു.

പി. സി. മത്തായി.

---

## എം. വി. പോത്തൻെറ വച്ചവെടി.

ബിഷോപ്പ്സ് കോളജ്
കല്ക്കത്താ.

പ്രിയ പത്രാധിപർ സാറെ,

കോലിട്ടിളക്കിയാൽ കുരയ്ക്കാത്ത നായുണ്ടോ! കത്തിപ്പോകിയാൽ പൊങ്ങാത്ത മനുഷ്യരുണ്ടോ! വേണ്ടാ, വേണ്ടാ എന്നു കരുതി മൌനം ദീക്ഷിച്ചിരുന്നിട്ടു പറയിപ്പിക്കാതെ സമ്മതിക്കയില്ലെന്നു തുടങ്ങിയാൽ പറകയല്ലാതെ എന്താണു ചെയ്യുന്നതു. കല്ക്കത്തായിൽ വൈദികാഭ്യാസനം ചെയ്യുന്ന "യാക്കോബായ ശെമ്മാശ്ശന്മാരേയും" ലാക്കാക്കി പ്രസിദ്ധപ്പെടുത്തുന്ന ചില ദൂഷിലേഖനങ്ങൾ നവീകരണതാരകയിൽ കൂടക്കൂടെ കാണുന്നുണ്ടു. വേഷംകെട്ടുവാനുള്ള മടികൊണ്ടാണു ഇതുവരെ മറുപടി ഒന്നും എഴുതുവാൻ തുനിയാതെ മൌനം ദീക്ഷിച്ചുകളഞ്ഞതു. മറുപടി എഴുതുവാൻ ചില സ്നേഹിതന്മാർ എന്നോടാവശ്യപ്പെട്ടിട്ടുതന്നെയും ഒഴികഴിവു പറഞ്ഞു പിൻമാറുകയാണു ഞാൻ ചെയ്തിട്ടുള്ളതു. വൃശ്ചികം കുംഭത്തിലെ താരകയിൽ "ഈ കള്ളം കല്ക്കത്തായിലേതോ കോട്ടയത്തെതോ?" എന്ന തലവാചകത്തിൽ ഞങ്ങളുടെ സഹപാഠിയാകുന്ന മിസ്റ്റർ പോത്തൻ പേരുവെച്ചു ഒരു ദൂഷിലേഖനം പ്ര

സിദ്ധപ്പെടുത്തിയിരിക്കുന്നസ്ഥിതിക്കു ഇനിയും മൌനം ആപൽകരമല്ലയോ എന്നു സംശയിച്ചാണു ഇപ്പോൾ ഇതിനു ചാടിപ്പുറപ്പെട്ടതു. ഞങ്ങളെ ആക്ഷേപിക്കാനായി അയാൾ ചെയ്യു ഒന്നാമത്തെ പ്രവൃത്തിയല്ലാ ഇതു. മുമ്പൊരിക്കൽ ഇവിടുത്തെ ഒരു യോഗത്തിൽ 'യാക്കോബായക്കാർ' എല്ലാം മൂഢവിശ്വാസികളാണെന്നു ഒന്നു പ്രകടനം ചെയ്യുനോക്കി. പക്ഷെ, അതു മിസ്റ്റർ പോത്തന്റെ അവിവേകത്തെ തെളിയിച്ചതല്ലാതെ വിചാരിച്ചഫലമൊന്നും ചെയ്തില്ല.

ഇത്രയും പറഞ്ഞുകൊണ്ടു കാര്യഭാഗത്തേക്കു പ്രവേശിക്കുന്നു. മിസ്റ്റർ പോത്തന്റെ ലേഖനത്തെ ഒന്നു നിരൂപണം ചെയ്യുന്നതായാൽ അയാളുടെ പച്ചപരമാർത്ഥതകളെ എളുപ്പത്തിൽ മനസ്സിലാകാൻ കഴിയുന്നതാണ്. അയാളുടെ ലേഖനത്തിൽ പറഞ്ഞിരിക്കുന്നതെല്ലാം അയാൾ നടിക്കുന്നതുപോലെ കള്ളം തീണ്ടിയിട്ടുപോലുമില്ലാത്ത വെറും പച്ചപരമാർത്ഥതയല്ലെന്നു ഇനിക്കറിയാം. അയാൾ പ്രതിവാദിക്കുന്നതു ബിഷോപ്പ്സ് കോളജിലെ (ഞങ്ങൾ പഠിക്കുന്ന കോളജ) ചാപ്പലിലുള്ള ചില ശുശ്രൂഷകളെയും ആചാരങ്ങളെയും സംബന്ധിച്ചാണല്ലോ. ഇവിടെ ഇല്ലെന്നു അയാൾ പറഞ്ഞിരിക്കുന്ന പലസംഗതികളും ഇവിടെയുള്ളതാണ്. ദൃഷ്ടാന്തമായി ചിലതു താഴെവിവരിക്കാം.

൧. ശെമ്മാശൻ അവർകൾ ലേഖനം അയക്കുന്നകാലത്തു ഇവിടെ ചൊവ്വാഴ്ച കുർബ്ബാനയില്ലെന്നു മിസ്റ്റർ പോത്തൻ പറയുന്നതു സത്യമല്ല. പക്ഷെ, ഇപ്പോൾ ഏതൊ അസൌകര്യം നിമിത്തം അതു നിർത്തൽ ചെയ്തിരിക്കുകയാണ്. ഈ വിവരം അയാളും അറിഞ്ഞിരിപ്പാൻ ധാരാളം ന്യായമുള്ളതാണ്. പിന്നെ, ഇല്ലെന്നു പറഞ്ഞിരിക്കുന്നതെന്തുകൊണ്ടാണോ?

൨. ഇവിടെ കൊടി ഇല്ലെന്നാണു മിസ്റ്റർ പോത്തൻ പറഞ്ഞിരിക്കുന്നു. വിശേഷദിവസങ്ങളിൽ മാത്രമല്ലാതെ കൊടി ഉപയോഗിക്കുന്നതു സാധാരണയല്ലല്ലോ. ഇവിടെ വിശേഷതരങ്ങളായ രണ്ടു കൊടികൾ ഉള്ളതായി ഇനിക്കറിയാം. സാധാരണ ചാപ്പലിലുള്ള അൾമാരിയിൽ സൂക്ഷിക്കപ്പെട്ടിരിക്കും. ഞങ്ങൾ ഇവിടെ വന്നതിൽപിന്നെ രണ്ടു പ്രാവശ്യം വെളിയിൽ എടുത്തിട്ടുണ്ടു. ഒരിക്കൽ ക്രിസ്തുമസ്സ് ദിവസമുള്ള സന്ധ്യാപ്രാർത്ഥനയ്ക്കായിരുന്നു (ക്രിസ്തുമസ്സീവ്.) ത്രോണോസിനടുത്തു പള്ളിയുടെ ഇരുവശവുമുള്ള ഭിത്തിയിന്മേൽ ചാരിവച്ചിരിക്കയായിരുന്നു. ഇതു മിസ്റ്റർ പോത്തൻ കണ്ടിരിപ്പാൻ ധാരാളം ന്യായമുണ്ടു. വിശേഷിച്ചു കാരണം, അന്നു ത്രോണോസിലുള്ള ൧൨ മെഴുകുതിരികളും കത്തിച്ചതു അയാളായിരുന്നു. (മെഴുകുതിരികൾ അനാവശ്യമാകകൊണ്ടു നിർത്തൽ ചെയ്യണമെന്നു വിചാരമുള്ളയാളാണെന്നു കൂടി ഓർക്കേണ്ടതാണ്.) ഇതുകൂടാതെ വേറൊരവസരത്തിൽ ഒരു കൊടിമാത്രം വെളിയിൽ എടുത്തു. ഇതും അയാൾ കണ്ടിരിപ്പാൻ ന്യായമുണ്ട്. അതുകൊണ്ടു ഇതു 'പച്ചകള്ളമൊ' പഴുത്തകള്ളമൊ എന്നു നിങ്ങൾ തന്നെ വിധിച്ചുകൊള്ളുക.

൩. "സി. എം. എസ്സ്കാരുടെ ശുശ്രൂഷയും ഇതുമായിട്ടു കുർബ്ബാനകുപ്പായത്തിന്റെയും മെഴുകുതിരിയുടെയും ഭേദമല്ലാതെ വേറെയൊന്നു ഞാൻ കാണുന്നില്ല" എന്നു മിസ്റ്റർ പോത്തൻ പറഞ്ഞിരിക്കുന്നതു ഉത്തമമനസ്സാക്ഷിയോടുകൂടിയാണൊ എന്നു സംശയിപ്പാൻ ധാരാളം ന്യായങ്ങളുണ്ടു. കോട്ടയം കോളജ് മുതലായ സ്ഥലങ്ങളിൽ താമസിച്ച സി. എം. എസ്സ് കാരെക്കുറിച്ചും, ഇത്രയും നാളുള്ള ഇവിടുത്തെ താമസംകൊണ്ടു ഈ ചാപ്പൽ ആരാധനകളെക്കുറിച്ചും അയാൾക്കു ഒരു വിധം നല്ല പരിചയത്തിനിടയായിട്ടുണ്ടെന്നു വിചാരിപ്പാൻ ധാരാളം ന്യായം ഞാൻ കാണുന്നു. എന്നിട്ടും മിസ്റ്റർ പോത്തനു മേൽ പറഞ്ഞ രണ്ടു വ്യത്യാസങ്ങളല്ലാതെ വേറെയൊന്നും കാണ്മാൻ കഴിയാഞ്ഞതിൽ ഞാൻ വളരെ ആശ്ചര്യപ്പെടുന്നു. സി. എം. എസ്സ്.കാരുടെ ശുശ്രൂഷകൾ കണ്ടു ഇനിക്കു നല്ല പരിചയമില്ലെങ്കിലും ഈ രണ്ടും കൂടാതെ വേറെ പല വ്യത്യാസങ്ങൾ ഞാൻ പറഞ്ഞുതരാം.

൪. ഇവിടെ ത്രോണോസിന്മേലും, അപ്പവും വീഞ്ഞും വാഴ്ത്തുന്നതിനു മുമ്പായി സൂക്ഷിക്കുന്ന മേശയിന്മേലും ഓരോ കുരിശുകൾ ഉണ്ടു. ഇതൊരു വ്യത്യാസമാണൊ?

ബി. ഇവിടെ അപ്പവും വീഞ്ഞും വാഴ്ത്തുന്നതു കുരിശടയാളം വരച്ചാണ്. ഇതു സി. എം. എസ്സുകാൎക്കുണ്ടോ?.

സി. കുൎബ്ബാനമദ്ധ്യെയുള്ള പ്രസംഗം പറയുന്നതിനായി പ്രിൻസിപ്പാളന്മാർ ആരംഭിക്കുന്നതുതന്നെ കുരിശുവരച്ചുംകൊണ്ടാണ. ഇങ്ങിനെ എത്ര സി. എം. എസ്സ്. പള്ളിയിലാണ നടപ്പുള്ളതു?.

ഡി. മരിച്ചുപോയവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു വേദാനുസരണമാണെന്നും (വൈസ് പ്രിൻസിപ്പാൾ. ൨. തീമൊ. ൧: ൧൮. അടിസ്ഥാനമാക്കി) ഭക്ഷണം വെടിഞ്ഞ നോമ്പു ആവശ്യവും വേദാനുസരണവുമാണെന്നും (പ്രിൻസിപ്പാൾ. മത്താ. ൯: ൧൫ അടിസ്ഥാനമാക്കി. ഇടവകപത്രിക ൧൧൦൪ കുംഭം. പുറം ൨൬. നോക്കുക.) സി. എം. എസ്സ്. കാരുടെ ഏതു പള്ളിയിലും പ്രസംഗിച്ചുകേട്ടിട്ടുണ്ടോ?.

ഇ. കുൎബ്ബാനസമയത്തും പ്രാൎത്ഥനാസമയത്തും മരിച്ചുപോയവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതും പ്രാൎത്ഥിപ്പാൻ ജനങ്ങളോടാവശ്യപ്പെടുന്നതും, മറെറാരു വ്യത്യാസമല്ലയൊ.

എഫ്. ശുശ്രൂഷസമയങ്ങളിലും, ത്രോണോസിന്റെ മുമ്പിൽകൂടി നടക്കുന്ന സമയങ്ങളിലും അതിന്റെ മുമ്പാകെ ഭക്തിപൂൎവ്വം തലകുനിച്ചു വണക്കം ചെയ്യുന്ന ഒരു സമ്പ്രദായം ഏതു സി. എം. എസ്സ്. കാൎക്കാണുള്ളതു?.

ഇനിയും ഇതുപോലെ പലവ്യത്യാസങ്ങൾ പറവാനുണ്ടു. തല്ക്കാലയാവശ്യത്തിനു ഇതു ധാരാളം മതിയല്ലൊ.

ഇവിടെ ചൊവ്വാഴ്ച രാത്രിയിൽ ഒരു പ്രാൎത്ഥനായോഗം നടത്തുന്നുണ്ടു. ഇതിൽ "മനഃപ്രാൎത്ഥനമാത്രമെയുള്ളൂ" എന്നു മിസ്റ്റർ പോത്തൻ പറഞ്ഞിരിക്കുന്നതു ഒരു കൊച്ചുകള്ളമാണെന്നെങ്കിലും വിചാരിപ്പാൻ ന്യായമുണ്ടു. ഈ യോഗം അവസാനിപ്പിക്കുന്നതുതന്നെ കൎത്താവിന്റെ പ്രാൎത്ഥന എല്ലാവരും കൂടി ചൊല്ലിയാണ്. ഇതാരുടെ മനഃപ്രാൎത്ഥനയാണ്? ഞങ്ങൾ പ്രാൎത്ഥിക്കുകയില്ലെന്നു പറഞ്ഞതും അത്ര ശരിയായില്ല. കൎത്താവിന്റെ പ്രാൎത്ഥന കൂട്ടത്തിൽ ചൊല്ലുന്നതുകൂടാതെ ഞങ്ങളും മനഃപ്രാൎത്ഥന ചൊല്ലുന്നുണ്ടു. പക്ഷെ മററാരും കേൾക്കുന്നില്ലായിരിക്കുമെന്നെയുള്ളൂ. മിസ്റ്റർ പോത്തൻ കേൾക്കെ മനഃപ്രാൎത്ഥന ചൊല്ലാത്തതുകൊണ്ടുമാത്രം ഞങ്ങൾ പ്രാൎത്ഥിക്കുകയില്ലെന്നും മനഃപ്രാൎത്ഥനയും ഞങ്ങൾക്കു വഴക്കാണെന്നും പറഞ്ഞതു കുറെ സാഹസമല്ലയൊ.

വിശേഷിച്ചു മിസ്റ്റർ പോത്തൻ ഈ സംഗതി പ്രത്യേകം എടുത്തുപറഞ്ഞിരിക്കുന്നതു അയാൾക്കു ഇവിടെ ഒന്നുകൊണ്ടും വിഷമിപ്പാനില്ലെന്നും സ്വല്പമെങ്കിലുമുണ്ടെങ്കിൽ അതു ഞങ്ങൾക്കെയുള്ളൂ എന്നും കാണിപ്പാനായിട്ടാണല്ലൊ. പരമാൎത്ഥം പറയുന്നതായാൽ ഈ യോഗത്തിനു ഞങ്ങൾ പോകണമെന്നശേഷവും നിൎബ്ബന്ധമില്ല. ഞങ്ങളുടെ സ്വന്ത മനസ്സാലെ പോകുന്നതാണ്. എന്നാൽ ഈ യോഗത്തിനു പോയതുകൊണ്ടു അബദ്ധം പററിയതു ഞങ്ങൾക്കല്ലാ മിസ്റ്റർ പോത്തനുതന്നെയല്ലയൊ എന്നു വിചാരിപ്പാനല്ലെ കുറെക്കൂടെ ന്യായം. ൧൧൦൪. ധനു ൧൦-നു ഉണ്ടായിരുന്ന യോഗത്തിനു പ്രിൻസിപ്പാൾ അവൎകൾ ഇത്താലിയിലും സിസ്സിലിയിലുമുണ്ടായ ഭൂകമ്പത്താൽ മരിച്ചുപോയവരുടെ ആത്മാക്കൾക്കുവേണ്ടി പ്രാൎത്ഥിച്ചു. അവസാനം "ആമ്മീൻ" പറഞ്ഞതു മിസ്റ്റർ പോത്തൻകൂടിയാണ്. മരിച്ചുപോയവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു മൂഢതയാണെന്നു പറയുന്ന നവീകരണക്കാരനു പററിയതു ഒരബദ്ധമല്ലന്നെങ്ങിനെയാണ പറയുന്നതു. പോരായെങ്കിൽ ഒന്നൊ രണ്ടൊ സന്ദൎഭങ്ങൾകൂടി പറയാം.

൧൧൦൪. തുലാം ൧൯-ാംനു ഞായറാഴ്ച കുൎബ്ബാനസമയം പാടിയപാട്ടു മിസ്റ്റർ പോത്തൻ പെട്ടെന്നു നിൎത്തികളഞ്ഞതെന്തിനാണ്? സാധാരണ പാട്ടുകളെല്ലാം തന്നെ പാടുന്നയാളാണല്ലൊ. പിന്നെയെന്താണ ഈ പാട്ടിന്റെ (നമ്പ്ര ൧൨൭) അവസാനഭാഗം പെട്ടെന്നു നിൎത്തികളഞ്ഞതു? പാട്ടിന്റെ ആ ഭാഗം താഴെചേൎത്തിരിക്കുന്നതിൽനിന്നു കാരണം വായനക്കാൎത്തന്നെ അനുമാനിച്ചുകൊണ്ടാൽമതി.

വാങ്ങിപ്പോയ പരിശുദ്ധന്മാരും ഇപ്രകാരം ഇപ്പോഴും നമ്മോടുകൂടി സംബന്ധിക്കുന്നു. പരലോകത്തിൽ ഉപേക്ഷകൂടാതെ നമ്മോടുകൂടി ഇപ്പോഴും സ്തുതിക്കുകയും യാചിക്കുകയും ചെയ്യുന്നു".

അംഗ്ലിയാക്കാരുടെ പ്രാർത്ഥനാപുസ്തകം പഠിക്കുകയെന്നതു ഇവിടുത്തെ നിബ്ബന്ധവിഷയങ്ങളിലൊന്നാണ്. ഞാനും ശെമ്മാശൻ അവർകളും ഇപ്പോഴും പഠിക്കുന്നുണ്ടു. മിസ്റ്റർ പോത്തൻ കുറെനാൾ പഠിച്ചുംവെച്ചു ക്ലാസ്സ് വിട്ടുകളഞ്ഞതെന്തുകൊണ്ടാണ്? പഠിപ്പിക്കുന്ന പ്രൊഫസ്സർ വലിയ ഹൈചർച്ചുമതക്കാരനാകകൊണ്ടാണെന്നു വിചാരിപ്പാനാണു ന്യായമുള്ളതു.

ഇങ്ങിനെ പറയാനാണെങ്കിൽ പലതും പറവാനുണ്ടു. വി: മാമോദീസായെപ്പററിയും, വി. കുർബ്ബാനയെപ്പററിയുമുള്ള ഇവിടുത്തെ ഉപദേശം സി. എം. എസ്സുകാരുടെയും മിസ്റ്റർ പോത്തൻറെയും അഭിപ്രായത്തോടു വളരെ വ്യത്യാസപ്പെട്ടതാണു. ഞാൻ സംഗതികളുടെ വാസ്തവവും അവയുടെ ന്യായമായ അനുമാനങ്ങളും ഇനിക്കറിയാകുന്നതുപോലെ പറഞ്ഞിട്ടുണ്ടെന്നുമാത്രമെയുള്ളു. മിസ്റ്റർ പോത്തനെ ആക്ഷേപിക്കണമെന്നിനിക്കശേഷവും വിചാരമില്ല.

ഇനിയും ശെമ്മാശൻ അവർകളുടെ ധനുമാസത്തിലെ എഴുത്തിനെ സംബന്ധിച്ചുകൂടി രണ്ടുവാക്കു പറഞ്ഞുകൊള്ളട്ടെ. അദ്ദേഹം ഹൈചർച്ചുകാരുടെ ആചാരങ്ങളെ മൊത്തമായിട്ടാണു പറയുന്നതു. അവയിൽ ചിലതു ചാപ്പലിലും കണ്ടേക്കാമെന്നല്ലാതെ ചാപ്പലിലെ ശുശ്രൂഷകളെക്കുറിച്ചല്ല പറയുന്നതു. മിസ്റ്റർ പോത്തൻ അദ്ദേഹത്തെ തെററിധരിച്ചു “പച്ചകള്ള”മെന്നും “മായം ചേരാത്ത കള്ള”മെന്നും മററും പറയുന്നതാണ്. മിസ്റ്റർ പോത്തൻ അസത്യങ്ങൾ എന്നു പറയുന്ന എല്ലാ സംഗതികളും ഇതിനടുത്തുള്ള ഹൈചർച്ചുകാരുടെ വകയായ ഒരു പ്രധാന പള്ളിയിൽ (സെൻറു ജെംസ്സ് ചർച്ചു) നടന്നുവരുന്നവയാണ്. പക്ഷെ ശനിയാഴ്ച കുർബ്ബാന പതിവായിട്ടില്ല. ഇവിടുത്തെ ചാപ്പലിൽ പ്രദക്ഷിണം, കുന്തുരുക്കം മുതലായവ ഇല്ലാത്തതു ഇവിടെ വിരോധമുണ്ടായിട്ടല്ല. അതിനുവേണ്ട ഉപകരണങ്ങളും സൌകര്യവുമില്ലാഞ്ഞിട്ടുമാത്രമാണ്. ഇത്രയും വ്യത്യാസങ്ങൾ ഇവിടെയുണ്ടെങ്കിലും മിസ്റ്റർ പോത്തൻ അവയെ സ്വീകരിക്കയില്ലെന്നും കോളജു അധികാരികൾ അതിനു നിർബ്ബന്ധിക്കയില്ലെന്നും ഞാൻ അറിയുന്നതുകൊണ്ടു മിസ്റ്റർ പോത്തനു ഇവിടെ പഠിക്കുന്നതിനു വലിയ വിഷമമൊന്നുമില്ലെന്നാണു ഇനിക്കു തോന്നുന്നതു. അതുപോലെതന്നെ ഇവിടുത്തെ ഉപദേശങ്ങളും ആചാരങ്ങളും ഞങ്ങളുടേതുമായി വലിയ വ്യത്യാസമൊന്നുമില്ലാത്തതുകൊണ്ടു ഞങ്ങൾക്കും ഇവിടെ പഠിക്കുന്നതിനു യാതൊരു വിഷമവുമില്ല.

ഞാൻ മേൽ പറഞ്ഞിരിക്കുന്ന സംഗതികളിൽ വല്ലതിലും വല്ലവർക്കും സംശയമുണ്ടായിരുന്നാൽ ഇവിടുത്തെ പ്രിൻസിപ്പാളിൻെറ പേർക്കൊ മറെറാ ഒരു കത്തയച്ചാൽ സംശയനിവാരണം വരുത്താകുന്നതാണു.

എന്നു- “മനഃപ്രാർത്ഥനയ്ക്കു വഴക്കുള്ള യാക്കോബായ സഹോദരൻ”.

---

## താരകയുടെ തന്ത്രങ്ങൾ (തുടർച്ച)

വേദപുസ്തകപ്രകാരം മാത്രം നടക്കുന്ന ദാനിയേലച്ചൻെറയും കൂട്ടരുടെയും സമസ്താലോചനാസഭയിലെ തീരുമാനങ്ങളായ മാറാനായ പെരുനാളുകളും, നിഖ്യാവിശ്വാസപ്രമാണവും, നോമ്പു മുതലായവയുടെ ആചാരവും മററും ഈ വകത്ത്പ്പെട്ട ഭാഗത്തിൻെറ സമാധാനം വെളിക്കു വരുമ്പോൾ കാണാം പുകഞ്ഞുപോകുന്നത്. നോമ്പാചരിക്കുന്നത് യാക്കോബായക്കാരുടേതുപോലെയായിരിക്കുമല്ലൊ. നവീകരണത്തലവന്മാരിൽ ഒരാൾ ഇവിടെ വന്നിരുന്നപ്പോൾ അപ്രകാരംതന്നെ ആചരിച്ചുകണ്ടു. ഇതിനെക്കാൾ വലിയ തെളിവൊന്നും ഇനിയും ആവശ്യമില്ല. പോരെങ്കിൽ ദേവവാരയോഗത്തെ മറെറാ അഭിധാനവും ചെയ്ത് കോട്ടൂർകത്തനാർ ഈയിടെ ഒരു യോഗം നടത്തിയല്ലൊ. അതിൻെറ ഒരു വിജ്ഞാപനം എനിക്കും കിട്ടി. അതിൽ ഉപവസിക്കണമെന്നും, ഒരു നേരം മാത്രമെ വല്ലതും

ഭക്ഷിക്കാവു എന്നും, മത്സ്യമാംസാദികൾ ഭുജിച്ചുകൂടെന്നും മററും ഉണ്ടായിരുന്നതായി ഞാൻ ഓക്കുന്നു. നോമ്പു ആചരിക്കുന്നതു ഇന്നവിധത്തിലാണെന്നു ഇതിൽനിന്നു നമുക്കു ഏറക്കുറെ മനസിലാക്കാം. ഇതിന്റെ ഒരു പ്രതി താരകാധിപക്കും, നവീകരണത്തലവന്മാക്കും കിട്ടിക്കാണണമല്ലൊ. എന്നാറെ അതിനെതിരു പറഞ്ഞിട്ടില്ലാത്തതുകൊണ്ടും കോട്ടൂർ കത്തനാർ നവീകരണസഭയിലെ ഒരു പ്രട്ടക്കാരനായ്തുകൊണ്ടും ആ വിജ്ഞാപനത്തിൽ പറഞ്ഞിരിക്കുന്നതെല്ലാം വേദാനുസരണമായിരിക്കുമല്ലൊ. അല്ലെങ്കിൽ അതൊക്കെ ചത്തഞ്ഞ പാരമ്പയ്യങ്ങളായതുകൊണ്ടു സ്വീകാരയോഗ്യമല്ലെന്നു ഇനിയും പറകയില്ലല്ലൊ.

താരക ൮൮-ാം പുറത്തു ഇപ്പഴത്തെ ചില രക്ഷിക്കപ്പെട്ട നവീകരണക്കാരെ മുമ്പു പത്രിക ആക്ഷേപിച്ചിരുന്ന ആക്ഷേപംപോലെതന്നെ ഒരു ആക്ഷേപം കാണുന്നു. ഒരു രക്ഷിക്കപ്പെട്ടവൻ പാപിയാണെന്നു പറഞ്ഞുകൂടായെന്നും, കത്താവിന്റെ പ്രാത്ഥന ഞങ്ങൾക്കു ആവശ്യമില്ലെന്നും പറയുന്ന കുത്തഴിഞ്ഞ നവീകരണക്കാർ ഇവിടെയുണ്ടായിരുന്നു. ഇപ്പഴും ആ വിശ്വാസമുള്ളവർ ഇല്ലയൊ എന്നിനിക്കൊരു സംശയം. കാല്കഴുകലിനെപ്പററി വളരെ പുഛമായി താരക പറഞ്ഞിരിക്കുന്നു. ഇവിട്ടത്തെ ചില യാക്കോബായകുഞ്ഞങ്ങളും നവീകരണക്കാരും തമ്മിൽ കുമ്പസ്സാരത്തെ പററി ഒരുവാദം നടന്നപ്പോൾ അപ്പോസ്ഥലന്മാരും അന്യോന്യം കാല്കഴുകുന്നതിനു കത്താവു പ്രവത്തിച്ചു പഠിപ്പിച്ചാറെ അവർ പിന്നീടു അപ്രകാരം ചെയ്തതായി വേദപുസ്തകത്തിലെങ്ങും കാണുന്നില്ലെന്നും അപ്രകാരം തന്നെ വേദപുസ്തകത്തിൽ അപ്പോസ്തലന്മാർ കുമ്പസ്സാരിപ്പിച്ചതായി തെളിവുകൾ ഇല്ലാതെവന്നാൽതന്നെയും കത്താവു, അപ്രകാരം ചെയ്യുന്നതിനു ആജ്ഞാപിച്ചിരിക്കുമ്പോൾ തീച്ചയായിട്ടും നാം അതിനെ അനുസരിക്കേണ്ടിയതാണെന്നും യാക്കോബായക്കാർ വാദിച്ചപ്പോൾ ഇല്ല കാല്കഴുകൽ ശുശ്രൂഷ അപ്പോസ്തലന്മാർ നടത്തിയിട്ടുണ്ടെന്നുള്ളതിലേക്കു വിശുദ്ധന്മാരുടെ കാല്കഴുകിയ വിധവയെ ചൂണ്ടിക്കാണിക്കയും നവീകരണക്കാരാൽ ഇവിടെ നടത്തപ്പെട്ട കാല്കഴുകൽ ശുശ്രൂഷയെ നീതീകരിക്കയും ചെയ്തു. പതിനൊന്നുപേരുടെ കാല്കഴുകിയ ആയിക്കാട്ടു ചാക്കൊച്ചേട്ടൻ മരിച്ചുപോയെങ്കിലും അതിനെ നീതീകരിച്ചു പ്രസംഗിച്ച വാലുപറമ്പിൽ കീവറീച്ചാ ചിരലൊന്നു മടക്കിക്കൊട്ടെ. ഇനിയും ജയഭേരി അടിക്കരുതെ. തന്റെ വാദം ശരിയാണെങ്കിൽ തന്റെ നാവിന്റെ അധിപർ തെററിയിരിക്കുന്നു. അതല്ല രണ്ടുപേരും ശരിയാണെങ്കിൽ കുത്തഴിഞ്ഞ നവീകരണമെന്നു ഞങ്ങൾക്കു ആയിരം പ്രാവശ്യം പറയരുതൊ? കാൽകഴുകൽ ശുശ്രൂഷ അത്യാവശ്യമാണെന്നു കീവറീച്ചൻ പറയുന്നു. അതു ഒരിക്കലും പാടില്ലെന്നു ദാനിയേലച്ചൻ പറയുന്നു. ഇതിൽ അധികം നവീകരിക്കപ്പെട്ടതാരാണ്? കുട്ടിപ്പത്രാധിപരൊ കൊച്ചുകണക്കനൊ? ആർ പറയുന്നതിനെ ഞങ്ങൾ സ്വീകരിക്കണം? സഭയുടെ സ്ഥിരപ്പെട്ടുത്തപ്പെട്ട പ്രമാണങ്ങൾ വല്ലതും വെളിക്കു വന്നിരുന്നെങ്കിൽ വല്ലവരും പറയുന്നതു ഞങ്ങൾ കാൎയ്യമാക്കത്തില്ലായിരുന്നു.

അമേരിക്കയിൽനിന്നു വരുന്നവരെല്ലാം മറിപ്പന്മാർ ആണെന്നാണ് താരക പറയുന്നതു്. പക്ഷെ ഇംഗ്ലണ്ടിൽനിന്നു വരുന്നവരെല്ലാം കാൎയ്യവും വീൎയ്യവും ഉള്ളവരായിരിക്കാം. അമേരിക്കയിൽ നിന്നുവന്നവർ ഓനായ്ക്കൾ.

ഇംഗ്ലണ്ടിൽനിന്നുവന്നവരെല്ലാം കുഞ്ഞാടുകൾ. അതുകൊണ്ടല്ലേ ലണ്ടൻമിഷ്യൻ, ചർച്ച്മിഷ്യൻ ഈ സമുദായങ്ങളിലെ ഉപദേശിമാരെക്കൊണ്ട് നവീകരണസഭയിൽ പ്രസംഗിപ്പിക്കാം എന്നുപറയുന്നത്. പഞ്ചസാരയായിരുന്ന ഡേവിഡ് ഇപ്പോൾ ചെന്നിനായകമായൊ? പത്രികയുടെ പ്രവചനവും നിവൎത്തിയാകുന്നുണ്ട്. അമേരിക്കരുടെ ഉപദേശവുംകൊണ്ടുവന്ന മറിപ്പന്മാരുടെ പിന്നാലെ പോകാനും ഉപദേശം കേൾപ്പാനും അവരെ പരിശുദ്ധന്മാരാക്കാനും ഇവിടെ നവീകരണക്കാർ ധാരാളം ഉണ്ട്. ഇവിടെ വന്ന എഡി-ക്കാനും മററും താമസിച്ചതെവിടെ? നവീകരണക്കാരൻെറ വീട്ടിൽ. പ്രസംഗിച്ചതെവിടെ? നവീകരണക്കാരുടെഷാപ്പിൽ- അയാളുടെ ഉപദേശങ്ങൾകേട്ട് രണ്ടാമതും മുങ്ങണമെന്നു പറഞ്ഞതാർ? നവീകരണക്കാർ- അവരുടെ സക്രമെന്തിൽ ഉൾപ്പെട്ടതാർ? നവീകരണക്കാർ- അവരെ പട്ടക്കാർ എന്ന നിലയിൽ സ്വീകരിച്ചതാർ? നവീകരണക്കാർ- അവരുടെ പ്രസംഗം തൎജ്ജമ ചെയ്തതാർ? നവീകരണക്കാരൻ- അവരുടെ ഉപദേശം ശരിയാണെന്നു പറഞ്ഞതാർ? നവീകരണക്കാർ- ഇങ്ങനെ എവിടെ നോക്കിയാലും നവീകരണത്തിൻെറ കുത്തഴിവെ കാണാനുള്ളു.

ധനുവിലെ താരകയുടെ വേറൊരുഭാഗത്തു അന്ത്യോഖ്യാപാത്രിയൎക്കീസു ബാവാതിരുമനസ്സിനെക്കുറിച്ചു ഒരുലേഖനം കാണുന്നു. ഇദ്ദേഹം വെറും വേഷധാരിയാണെന്നും, പത്രികാധിപർ ഏററു ഒരു പൊടിക്കൈ പ്രയോഗിച്ചപ്പോൾ സ്ഥാനമുള്ള ഒരു വേഷധാരിയാണെന്നു, താരകാധിപർ പറഞ്ഞിട്ടുള്ളതായി പത്രികയും താരകയും വായിക്കുന്നവർ ഓൎക്കുമല്ലൊ. അടുത്ത പത്രികയിൽ മത്യൂസ് അത്താനാസ്യോസിൻെറ യോഗ്യതകളെ എടുത്തു പറഞ്ഞപ്പോൾ താരകയൊന്നും സമാധാനം പറയാഞ്ഞതുകൊണ്ടു മത്യൂസ് അത്താനാസ്യോസും വേഷധാരിയാണെന്നൊ പാത്രിയൎക്കീസു ബാവാ വേഷധാരിയല്ലെന്നൊ സമ്മതിച്ചതായിവരുന്നു. എന്നാൽ ധനുവിലെ താരകയിതാ മനസ്സറിയാതെ പാത്രിയൎക്കീസുബാവാ മഹാ യോഗ്യനാണെന്നു ഏററുപറഞ്ഞിരിക്കുന്നു. അദ്ദേഹം പരിഷ്കൃതാഭിപ്രായമുള്ള ആളാണെന്നും, റോമാട്ടുപദേശങ്ങളെ സ്വീകരിക്കാത്തയാളാണെന്നും താരക വിളിച്ചുപറഞ്ഞിരിക്കുന്നു. ഇനിയുമെങ്കിലും താരകാധിപരും കൂട്ടരും പാത്രിയൎക്കീസു വേഷധാരിയാണെന്നു പറകയില്ലെന്നു തോന്നുന്നു. ഈ ലേഖനത്തിൻെറ ഒരുഭാഗം കുത്തിക്കേണ്ടതായിട്ടുണ്ട്. പരിശുദ്ധന്മാരോടുള്ള അപേക്ഷ യാക്കോബായസഭയിൽ നടപ്പില്ലെന്നു പാത്രിയൎക്കീസുബാവാതിരുമനസ്സുകൊണ്ട് ചർച്ച്ഫ്മിലിന്യൂസ് പേപ്പറിൻെറ ലേഖകനോടു പറഞ്ഞതായി ആ ലേഖകൻ ആ പത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നത് അബദ്ധമാണെന്നും അങ്ങിനെവരാൻ തരമില്ലെന്നും മനോരമ പറഞ്ഞിരുന്നാറെ താരകാധിപർ സമ്മതിക്കയില്ല. മനോരമ പത്രാധിപർ യാക്കോബായനായതുകൊണ്ടായിരിക്കാം താരക ആ അഭിപ്രായത്തെ സ്വീകരിക്കാഞ്ഞത്. എന്നാൽ അടുത്ത ഒരു ലക്കം മനോരമയിൽ പാത്രിയൎക്കീസുബാവായുടെ ഒരു കമ്പികാണുന്നു. അതിൽ പറയുന്നതാവിത് 'യാക്കോബായസഭയ്ക്കെതിരായി ബാവാ പറഞ്ഞു എന്നുള്ളത് പത്രപ്പിശകാണെന്നാകുന്നു. ഇതു നമ്മുടെ കൊച്ചുപത്രാധിപർ കണ്ടില്ലായിരിക്കാം. പിന്നെയെന്താണ് അനങ്ങാഞ്ഞത്? ഇതുപോലെതന്നെ കോനാട്ടു മല്പാനച്ചൻെറ പ്രശംസനീയമായ കൃത്യം എന്ന തലക്കെട്ടോടുകൂടി ഒരുലേഖനം താരകയിൽ എഴുതിയപ്പോൾ ജീവ

നിക്ഷേപം ഒരുകൊട്ടുകൊടുത്തു. പിന്നെ കുറെനാളേക്കു തലപൊക്കാതിരുന്നു. പാത്രിയക്കീസുബാവാ സാക്ഷാൽ പാത്രിയക്കീസാണെന്നും, മഹാ മനസ്സനാണെന്നും, സുമുഖനാണെന്നും, മൂഢവിശ്വാസങ്ങളില്ലാത്തയാളാണെന്നും മററും ചർച്ച് ഫമിലിന്യൂസ് പേപ്പറിൽ വിസ്തരിച്ചെഴുതിയിരിക്കുന്നതു മിസ്റ്റർ ദാനിയേൽ കണ്ടില്ലായിരിക്കാം. പോരെങ്കിൽ സാലിസ്ബറി ബിഷോപ്പ് അദ്ദേഹത്തെസംബന്ധിച്ചു സ്തുത്യമായിട്ടു എഴുതിയിരിക്കുന്നതു യാക്കോബായസഭയെ സ്തുതിച്ചുപറഞ്ഞിരിക്കുന്നതും താരകാധിപർ കണ്ടില്ലായിരിക്കാം. കണ്ടെങ്കിൽ അതുകൂടെ പറയാഞ്ഞതെന്താണ്? ഞങ്ങളുടെ പാത്രിയക്കീസു രണ്ടുവിധത്തിലും വേഷധാരിയാണെന്നു കാണിപ്പാൻ താരക ശ്രമിച്ചു പുസ്തകമൊന്നടിച്ചിറക്കി പണം കുറെ സമ്പാദിച്ചു. ഫലമെന്ത്? പാത്രിയക്കീസുബാവാ രണ്ടുവിധത്തിലും യോഗ്യനാണെന്നു ഇപ്പോൾ ഏററുപറഞ്ഞിരിക്കുന്നു. നവീകരണക്കാരുടെ ബന്ധുക്കളായ അംഗ്ലേയരും ഇതാ ഞങ്ങളുടെ ബാവായെ സ്തുതിച്ചുപറയുന്നു.

ഇനിയും മകരത്തിലെ താരകയൊന്നു പരിശോധിക്കാം. "വൈദികസ്ഥാനം പ്രാപിക്കുന്ന ഏവനും തനിക്കു ദൈവത്തോടു ഭക്തിയും.......മററുള്ളവരെ ധരിപ്പിച്ചാണ് സ്ഥാനം പ്രാപിക്കുന്നതെന്നുള്ളതിനു സന്ദേഹമില്ല" താരക പുറം ൨൯൭ തനിക്കു ഭക്തിയുണ്ടെന്നും മററും വേറെയുള്ളവരെ ധരിപ്പിച്ചിട്ടാണ് ഒരാൾ പട്ടം ഏൽക്കുന്നത് എന്നുള്ള ഈ അഭിപ്രായം എത്ര കഥയില്ലാത്തതാണ്. ഇങ്ങനെ മററുള്ളവരെധരിപ്പിച്ചു പട്ടം ഏററ ഒരാളെ എനിക്കറിയാം. അദ്ദേഹം സാക്ഷാൽ ഭക്തിയില്ലാത്തയാളായിരുന്നു എന്നു പട്ടം ഏൽക്കുന്നതിനു മുൻപും പിൻപും ഉള്ള പ്രവൃത്തികൊണ്ടു നമുക്കു മനസ്സിലാക്കാം. ഇവിടെവച്ചുതന്നെ വ്യഭിചാരകുററത്തിൽ ഡിസ്മിസ് ചെയ്യപ്പെട്ടവനായിരുന്നിട്ടും മെത്രാൻസ്ഥാനത്തിനായി അബ്രഹാംമല്പാനാൽ തെരിഞ്ഞെടുക്കപ്പെട്ടു എന്നു റവറന്റ് വെറിയുടെ നവീകരണചരിത്രം സാക്ഷിക്കുന്നു. ഇദ്ദേഹം ആ സമയത്തു മാത്രം ഭക്തി നടിച്ചതുകൊണ്ടല്ലയൊ മല്പാൻ തെരിഞ്ഞെടുത്തത്. ഭക്തി നടിച്ചില്ലെങ്കിൽ പ്രത്യക്ഷത്തിൽ കുററക്കാരനായിരിക്കുന്ന ഒരാളിനെ മേല്പട്ടസ്ഥാനത്തിനു നവീകരണക്കാർ തെരിഞ്ഞെടുക്കുന്നതായിവരുമൊ. ഈ മത്ത്യൂസ് അത്താനാസ്യോസു മട്ടീനിൽ ചെന്നപ്പോൾ അവിടെയുള്ള ബാവാന്മാരും മററും ഏഴുനേരത്തെ നമസ്കാരത്തിനു ഒരുങ്ങുന്നതിനു മുൻപു ഇദ്ദേഹം ഒരുങ്ങുമെന്നും ഏതു പാതിരാത്രിക്കും പ്രാർത്ഥിക്കുന്നതിനു താൻസന്നദ്ധനായിരുന്നെന്നും പറഞ്ഞുകേട്ടിട്ടുണ്ടു പിന്നീടുള്ള തന്റെ പ്രവൃത്തികൾകൊണ്ടു ഇതു ഭക്തിയുടെ വെറും നാട്യം മാത്രമല്ലായിരുന്നു എന്നു നമുക്കു മനസ്സിലാക്കാം. നേരെമറിച്ചു യാക്കോബായ മെത്രാന്മാരെ തൽസ്ഥാനത്തേക്കു തിരഞ്ഞെടുത്തതും ആക്കുന്നതും അവരുടെ വളരെനാളത്തെ ഭക്തിയും വിശ്വാസവും കണ്ടും കേട്ടും അറിഞ്ഞിട്ടുള്ള ആളുകളും വന്ദ്യപിതാക്കന്മാരും ആണ്. എന്നാൽതന്നെയും തങ്ങൾക്കു യോഗ്യതയില്ലെന്നു പറഞ്ഞു അവർ തന്നത്താൻ പുറകോട്ടു മാറുകയും പിന്നീടു മററുള്ളവരുടെ നിർബ്ബന്ധംമൂലം സ്ഥാനം കയ്യേൽക്കുന്നതിനു സമ്മതിക്കയും ആണ് ചെയ്തിട്ടുള്ളതു. ഇപ്പഴത്തെ പാത്രിയക്കീസുബാവാ പരിഷ്കൃത മാനസനാണെന്നും റോമാ ദുരുപദേശങ്ങളെ വെറുക്കുന്നയാളാണെന്നും മിസ്റ്റർ ദാനിയേൽ തന്നെ പ്രസ്താവിച്ചിരിക്കുന്ന സ്ഥിതിക്കു അദ്ദേഹം ജീവനെ ഭയന്നാണ് റോമയിൽ തൽക്കാലം നി

ന്നതെന്നു പത്രികാധിപർ പറഞ്ഞത് എത്ര വാസ്തവമാണ്. റോമാ മൂഢവിശ്വാസത്തെ പൂർണ്ണമായി ത്യജിക്കയും (താരകയുടേയും, ചർച്ചഫ്മിലിന്ത്യസ് പേപ്പറിൻെറയും അഭിപ്രായപ്രകാരവും, വാസ്തവത്തിലും) യാക്കോബായ ഉപദേശങ്ങളെ പാലിക്കയും (സാൽസ്ബറി ബിഷോപ്പിൻെറ അഭിപ്രായപ്രകാരവും, വാസ്തവത്തിലും) ചെയ്യുന്ന ഒരാൾ സ്ഥാനാഭിഷേകസമയത്തു ഭാവിച്ച ഭക്തി വ്യാജമാണെന്നു വരുന്നതെങ്ങിനെ? വെറുംഭാവന മാത്രമെ ഉള്ളായിരുന്നെങ്കിൽ മററു സഭകളുടെ ദുരുപദേശങ്ങളെ ഈ സഭയിൽ അദ്ദേഹം ഇതിനു മുൻപു പ്രവേശിപ്പിച്ചേനെ- അതു ചെയ്തിട്ടില്ല. ഇദ്ദേഹത്തിൻെറ ഭക്തി വെറും ഭാവന മാത്രം ആയിരുന്നെങ്കിൽ മിസ്റ്റർ ദാനിയേൽ ഇപ്പോൾ കാണിക്കുന്ന ഭക്തിയുംസുവിശേഷജീവിതവും വെറും നാട്യമല്ലയൊ? തൻെറ ഉദ്ദേശംസാധിക്കുന്നതുവരെയും അതായതു മെത്രാൻ പട്ടം കിട്ടുന്നതുവരെയും ഉള്ള ജീവിതം വെറും നാട്യജീവിതമാണ്. ഒരുവൻസാക്ഷാൽ ഭക്തിയുള്ളവനാണൊ അല്ലയൊ എന്നറിയുന്നത് അവൻ അതിനെ നടിച്ചുകാണിച്ചിട്ടോ പറഞ്ഞിട്ടോഅല്ല. അവൻെറ അഭ്യന്തരവും ബാഹ്യവും ആയുള്ള ജീവിതംകൊണ്ടു മനുഷ്യർ അവൻെറ ഭക്തിയെ നിർണ്ണയിക്കേണ്ടതാണ്.

പൌലെ പാത്രിയക്കീസു കൈക്കൂലിമൂലമാണ് സ്ഥാനം വാങ്ങിച്ചതെന്നു താരക പറയുന്നു. കൈക്കൂലി ആക്കു കൊടുത്തു? കൈക്കൂലി കൊടുത്താൽ വാങ്ങിച്ചയാളൊ കൊടുത്തയാളൊ മററുള്ളവരോടു പറയാതെ അറിയുമോ? കൈക്കൂലി കൊടുക്കുന്നതിനെ ഡാക്ടർ നീൽ കണ്ടതായിട്ടൊ പാത്രിയക്കീസൊ കൈക്കൂലി വാങ്ങിച്ചയാളൊ പറഞ്ഞതായിട്ടൊ അദ്ദേഹത്തിൻെറ ചരിത്രത്തിൽ പറയുന്നുണ്ടൊ? വെറും ഊഹങ്ങളൊന്നും ചരിത്രങ്ങളാകയില്ല. അതുകൊണ്ടു കൈക്കൂലി കൊടുത്തതായി തെളിയുന്നില്ല. രണ്ടാമതായി കൈക്കൂലി കൊടുത്താൽതന്നെയും യോഗ്യന്മാരായ ആളുകളും കൈക്കൂലി കൊടുക്കയില്ലെന്നു മിസ്റ്റർ ദാനിയേലിനു പറയാമൊ? ഒരു ഹൈക്കോർട്ടിലെ ഒരു വക്കീൽ ലാകാളേജിൽ ഒരു പ്രാസംഗികനായതു കൈക്കൂലിമൂലമാണെന്നു ഞാൻ വാസ്തവമായി അറിഞ്ഞു. അതുകൊണ്ടു ആയാൾ ആ സ്ഥാനത്തിനു യോഗ്യനല്ലെന്നു പറയാമോ? ഈ കാര്യത്തിൽ കൈക്കൂലി വാങ്ങിച്ചയാളിനെയല്ലാതെ കൊടുത്തയാളിനെ ആരും കുററം പറയുമെന്നു തോന്നുന്നില്ല. മൂന്നാമതായി കൈക്കൂലി വാങ്ങിച്ചയാളൊ സ്ഥാനം കൊടുത്തയാളൊ തെററിധരിച്ചിട്ടില്ല. അല്ലെങ്കിൽ തെററിധരിച്ചിട്ടുണ്ടെന്നു തെളിയിക്കട്ടെ. "ഈയാൾ ഭക്തിയില്ലാതെ ഭക്തിയുണ്ടെന്നു വ്യാജമായിധരിപ്പിച്ച് സ്ഥാനം സമ്പാദിച്ചതിൽ ഒരാളായിരുന്നേക്കാൻ വഴിയില്ലയൊ" എന്നു ദാനിയേൽ ചോദിക്കുന്നു. ഒരാളായിരുന്നു എന്നു പറവാൻ തനിക്കു ധൈര്യമില്ല. മത്ത്യൂസ് അത്താനാസ്യോസു അങ്ങിനെതന്നെയാണെന്നു ഇതാ തീർത്തുപറഞ്ഞിരിക്കുന്നു.

ഇപ്രകാരംതന്നെ യാക്കോബ് പാത്രിയക്കീസും വ്യാജമായി തെററിധരിപ്പിച്ചു സ്ഥാനം ഏററ ആളായിരുന്നേക്കാൻ ഇടയില്ലയൊ എന്നാണ് ചോദിക്കുന്നത്. വ്യാജമായി തെററിധരിപ്പിച്ചു എന്നു സകാരണം തെളിയിക്കാൻ ചുണയുണ്ടെങ്കിൽ തെളിയിക്കട്ടെ.

ഈ ലേഖനത്തിൽ ഒരുഭാഗം മിസ്റ്റർ ദാനിയേൽ മനസ്സറിയാതെ പകർത്തിപ്പോയി. അന്ത്യോഖ്യായിലെ പട്ടക്കാരും ജനങ്ങളും തന്നെ തങ്ങൾക്കു

മേല്പട്ടക്കാരനെ തിരഞ്ഞെടുക്കണമെന്നുള്ള മര്യാദ സുനഹദോസു ഇവിടെ ലംഘിച്ചത്" ഇത്യാദി. യാക്കോബായ പാത്രിയക്കീസു എന്ന പുസ്തകത്തിൽ അന്ത്യോഖ്യാപാത്രിയക്കീസിനെ തിരഞ്ഞെടുക്കുന്നതു തുല്യക്കാനാണെന്നും, പരിശുദ്ധാത്മാവിനു പകരം തുല്യക്കൻെറ ആത്മാവാണ് യാക്കോബായ സഭയിൽ വ്യാപിച്ചിരിക്കുന്നതെന്നും പറഞ്ഞു മദ്ദളം അടിച്ച ദാനിയേൽസാറെ യാക്കോബായ സഭയിലെ മേല്പട്ടക്കാരനെ തിരഞ്ഞെടുക്കുന്നതു സഭയാണൊ തുല്യക്കനാണൊ? ഡാക്ടർ നീൽ എന്തു പറയുന്നു? നിങ്ങൾ ചരിത്രം വിശ്വസിക്കുന്നൊ? ഊഹത്തെ അടിസ്ഥാനപ്പെടുത്തി എഴുതിയതല്ല ഈ ഭാഗം എന്നു മനസ്സിൽ ധരിക്കണം. യാക്കോബായ പാത്രിയക്കീസു മൂലം ജയഭേരി അടിക്കുന്ന കുട്ടിപ്പത്രാധിപരെ ഇനിയും അതിനെതിർ ഞങ്ങളെഴുതണൊ? ഈ പുസ്തകം വെളിക്കിറക്കിയതിൽ തൻെറ പരമോദ്ദേശം യാക്കോബായസഭയിലെ ഇപ്പഴത്തെ തലവൻ വേഷധാരിയാണെന്നും യാക്കോബായസഭയിലെ പട്ടക്കാരെ തിരഞ്ഞെടുക്കുന്നതും നീക്കുന്നതും ജനങ്ങളും പട്ടക്കാരും അല്ല സുൽത്താനാണ് അതുകൊണ്ടു സുൽത്താൻെറ ആത്മാവാണ് ഈ സഭയിൽ വ്യാപിച്ചിരിക്കുന്നത് എന്നും കാണിക്കുന്നതിനായിരുന്നു. ഇവയ്ക്കെല്ലാം എതിർ താൻ തന്നെ എഴുതി. ഇനിയും ഇവിടുത്തെ നവീകരണക്കാർ അതു ചാടത്തില്ലെന്നു തോന്നുന്നു. ഇനിയും അടിസ്ഥാനവുംകൊണ്ടാണ് ചാടുന്നത്. നൽക്ക്, നിൽക്ക്, നവീകരണക്കാരുടെ ഒരു കാനോൻ വെളിക്കുവന്നതുമൂലം ചില എതിരഭിപ്രായങ്ങൾ എല്ലാം അതിൽ നിന്നുകിട്ടി. ഇനിയും മതസംഗതികളൊ മറെറാ വെളിക്കിറങ്ങട്ടെ അന്നേരം തന്നത്താൻ പൂർവ്വാപരവിരുദ്ധമായി പറഞ്ഞിരിക്കുന്നതു കാണാം. സമസ്ഥാലോചനാസംഘത്തിലെ ചില തീരുമാനങ്ങൾതന്നെ അടിസ്ഥാനത്തിനെതിരാണ്. അവയെ ഒന്നും ഇവിടെ കുത്തിക്കുന്നില്ല.

കൽക്കട്ടായിലെ പത്രികാലേഖകൻ താരക ചോദിച്ച ചോദ്യത്തിനുത്തരം എഴുതീട്ടില്ലെന്നല്ലയൊ താരക പറയുന്നത്. രണ്ടു കാര്യങ്ങൾ ഒഴിച്ചു ഹൈച്ചർച്ചുകാരുടെ അവിടുത്തെ നടപടി മുഴുവനും ഇവിടെ പരുമല ദിവസംതോറും നടക്കുന്നതുപോലിരിക്കുന്നു എന്നു പറഞ്ഞാൽ കൽക്കട്ടായിൽ പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന നടത്തുന്നില്ലെന്നു തെളിയുന്നൊ? അതു മിസ്റ്റർ ദാനിയേലിൻെറ വക്രബുദ്ധ്യാ നോക്കീട്ടായിരിക്കും. പോരെങ്കിൽ കഴിഞ്ഞ മകരത്തിലെ സുവിശേഷകനിൽ ഇതാ ശെമ്മാച്ചൻ പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയെപ്പററിയും മററും ഒരു ലേഖനം എഴുതിയിരിക്കുന്നു. ഇതുകൊണ്ടും മിസ്റ്റർ ദാനിയേലിനു വിശ്വാസം ഇല്ലെങ്കിൽ മിസ്റ്റർ പോത്തൻെറപക്കൽ എഴുതിചോദിച്ചു സംശയം തീർക്കണം. ശേഷം വഴിയെ-

മിസ്റ്റർ ദാനിയേൽ എൻെറ ലേഖനങ്ങൾക്കു എല്ലാത്തിനും മറുപടി എഴുതുന്നതിനായി ഞാൻ ഈ പ്രാവശ്യവും അദ്ദേഹത്തെ വെല്ലുവിളിച്ചിരിക്കുന്നു. ചുണയുണ്ടെങ്കിൽ നേരെവാ.

പി. എം. കോശി. കാർത്തികപ്പള്ളി.

---

ഒരു വാൎഷീക യോഗം.

കാൎത്തികപ്പള്ളി.

ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു.

സർ, കാൎത്തികപ്പള്ളി "ക്രിസ്തീയ ബാലർ വേദാദ്ധ്യയന" സംഘത്തിന്റെ ഒന്നാമത്തെ വാൎഷികയോഗം ഈ മാസം ൯-ാം ന- ഞായറാഴ്ച പകൽ ഒന്നര മണിക്കു സ്ഥലം പ്രൈമറി പെൺപള്ളിക്കൂടത്തിൽ വച്ചു നടത്തിയിരിക്കുന്നു. ഈ യോഗത്തിൽ അഗ്രാസനാധിപത്യം വഹിക്കാമെന്നു അരിപ്പാട്ടു മുൻസിഫ് കോൎട്ടുവക്കീൽ മിസ്റ്റർ അലക്ക്സാണ്ടർ അവർകളും പ്രാസംഗികനായിരിക്കാമെന്നു അരിപ്പാട്ടു സൎക്കാർ ഇംഗ്ലീഷ് സ്കൂൾ സഹായാദ്ധ്യാപകൻ മിസ്റ്റർ പി. എ. ഐസക്ക് അവർകളും ദയവായി സമ്മതിച്ചിരുന്നു എങ്കിലും ഈ രണ്ടു മഹാന്മാൎക്കും ഏതൊ അസ്വാതന്ത്ര്യം നിമിത്തം വരുന്നതിനു സൌകൎയ്യപ്പെട്ടില്ല. ആകയാൽ ഈ രണ്ടു ജോലികളും രണ്ടു വൈദീകന്മാർതന്നെ മതിയെന്നു ദൈവം ഞങ്ങളെ പഠിപ്പിക്കുകയൊ എന്നുതോന്നുമാറു തൽക്ഷണം ഞങ്ങളുടെ അപേക്ഷയനുസരിച്ചു ദിവ്യശ്രീ. രാശിയിൽ മാത്തൻ കത്തനാർ അവർകൾ അഗ്രാസനാധിപത്യം വഹിക്കുകയും, ദിവ്യശ്രീ. പി. ജി. സ്കറിയാ ശെമ്മാശൻ അവർകൾ പ്രാസംഗികനായിരിക്കുകയും ചെയ്തു. ശെമ്മാശൻ അവർകളുടെ സരസവും സയുക്തികമായും സാമാജികന്മാൎക്കും ശ്രോതാക്കൾക്കും ഗുണം കാംക്ഷിച്ചും ഉള്ള പ്രസംഗത്തെ തുടൎന്നു അരിപ്പാട്ടു മുൻസിഫ് കോൎട്ടുവക്കീൽ മിസ്റ്റർ പി. ഫിലിപ്പോസു, സുറിയാനി സൺഡേസ്കൂൾ ഹെഡ് മാസ്റ്റർ പനച്ചമൂട്ടിൽ മിസ്റ്റർ വി. റ്റി. ഈപ്പൻ എന്നീ മഹാന്മാരും പ്രസംഗിച്ചു. പിന്നീടു അഗ്രാസനർ അവർകളുടെ ഉപസംഹാരപ്രസംഗം ആയിരുന്നു. ക്രിസ്തുവിന്റെ സ്ഥാനാപതിയായ ഒരുസത്യ പട്ടക്കാരന്റെ—ഞങ്ങളുടെ ആത്മീക പിതാവും ഗുരുവും ആയ അദ്ദേഹത്തിന്റെ—സദുപദേശങ്ങൾ ഉണക്കുവൃക്ഷത്തിനു ഹിമം പോലെയും, വിശപ്പുകൊണ്ടു തളൎന്നിരിക്കുമ്പോൾ തേൻകട്ട കിട്ടിയപോലെയും, ദാരിദ്ര്യാവസ്ഥയിൽ കനകം കിട്ടിയപോലെയും ഞങ്ങളുടെ ഹൃദയങ്ങളിൽ സംഗ്രഹിച്ചു് ആസ്വദിക്കാത്തവർ ആരും തന്നെ ആ കൂട്ടത്തിൽ ഉണ്ടായിരുന്നു എന്നുതോന്നുന്നില്ല. അനന്തരം അന്ത്യോഖ്യാപാത്രിയൎക്കീസുബാവാ തിരുമനസ്സിലേക്കും, മാർ ദീവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമനസ്സിലേക്കും ചീയേഴ്സു പറഞ്ഞു സംഘം പിരിഞ്ഞു. ഇതിനിടയ്ക്കു സൺഡേസ്കൂൾ വിദ്യാൎത്ഥികളുടെ പാട്ടും, ഈ സംഘം ഉയൎന്നുവരാൻ ദൈവത്തെ പ്രാൎത്ഥിച്ചും മംഗളം ആശംസിച്ചും സാമാജികന്മാരിൽചിലരുടെ ശ്ലോകങ്ങളും ഉണ്ടായിരുന്നു. പ്രാൎത്ഥനാനന്തരം സംഘം പിരിഞ്ഞതിന്റെശേഷം ക്ഷണിക്കപ്പെട്ടവൎക്കു ഒരു വിരുന്നു സൽക്കാരം കഴിഞ്ഞു് സംഘം പിരിയുകയും ചെയ്തു.

സൺഡേസ്കൂൾ കുട്ടികളാൽ നടത്തപ്പെടുന്ന ഈ ബാലസംഘം ഇനിയും വളൎന്നു കാൎത്തികപ്പള്ളിൽ അനേകം ഗുണം ഉണ്ടാകുവാനും തന്നിമിത്തം ദൈവത്തിനു മഹത്വം ഉണ്ടാകണമെ, എന്നു ദൈവത്തെ പ്രാൎത്ഥിച്ചും ഈ ഒരു വൎഷക്കാലംകൊണ്ടു യാതൊരു ബാലാരിഷ്ടതകളും കൂടാതെ കാത്തു സൂക്ഷിച്ചതിനു ദൈവത്തെ സ്തുതിച്ചും, ഈ വിധം ഈ സംഘം നടത്തികൊണ്ടുപോകുന്നതിനു ഞങ്ങളെ സഹായിച്ചും, ഉത്സാഹിപ്പിച്ചും വരു

ന്ന എല്ലാവരോടും വിശിഷ്യ സൺഡേസ്കൂൾ അദ്ധ്യാപകന്മാരോടും ഞങ്ങൾക്കുള്ള കൃതജ്ഞതയെ പ്രദർശിപ്പിച്ചുകൊണ്ടും തൽക്കാലം വിരമിച്ചുകൊള്ളുന്നു.

എന്ന ഒരു സാമാജികൻ.

---

## നവീകരണ മാനസാന്തരം

ഇലന്തൂർ.

മലങ്കര ഇടവകപ്പത്രാധിപർ അവർകൾക്കു.

൲൯-ൽ നാടൊക്കെ വ്യാപിച്ച തുള്ളൽപനി ഞങ്ങളുടെ ഇലന്തൂർ എന്നസ്ഥലത്തും കടന്നുകൂടി അസംഖ്യം സാധുക്കളെ പല പ്രകാരത്തിൽ വട്ടംകറക്കിയ വൎത്തമാനം നിങ്ങളറിഞ്ഞിട്ടുണ്ടോ.

ഓ തെററിപ്പോയി തുള്ളൽപനിയല്ല. "ആനന്ദനൃത്തമാണ്". നൃത്തം തുള്ളി സ്വൎഗ്ഗത്തിൻെറ ഒരററത്തു പിടിച്ചു പിടിച്ചില്ല എന്ന മട്ടിലിരിക്കുന്ന അനേകം നവീകരണ സഹോദരങ്ങളുടെ വിവരമാണ് ഞാൻ പറവാൻപോകുന്നതു്.

നൃത്തക്കാരിൽ പ്രധാനികളായ ചില സ്നേഹിതന്മാർ ഇക്കഴിഞ്ഞ കുംഭമാസം ൨൯-ാം ൹ ശനിയാഴ്ച രാത്രിയിൽ ടി. സമുദായത്തിൽപെട്ട ഇലന്തൂർ, പരിയാരത്തു തെക്കെ കളീക്കൽ തോമസുകത്തനാരുടെ ഭവനത്തിൽ ചെന്ന് വിശ്വാസസംബന്ധമായി പലതിനെപ്പററിയും വാദപ്രതിവാദങ്ങൾ തുടങ്ങി. ഇതിന്നുമദ്ധ്യേ തോമാസുകത്തനാരുടെ മറുപടികൾ നമ്മുടെ ചാട്ടക്കാൎക്കു രസിക്കാഴികയാലൊ എന്തോ അവരിൽ പ്രധാനിയായ ഒരു മഹാൻ സാധുവായ കത്തനാരെ പ്രഹരിക്കുന്നതിനാരംഭിച്ചു. നൃത്തത്തിൻെറ ഫലംമുഴുവൻ വെളിക്കു വരത്തക്കവിധത്തിൽ ധാരാളം പ്രയോഗിച്ചതിനോടുകൂടി ക്ഷയം പിടിപെട്ട കത്തനാർ നിലത്തു വീണു. ബാധ ഇത്രയുമായപ്പോൾ "സഹോദരങ്ങൾ" അവിടെനിന്നും നാട്ടുകടന്നു; വീട്ടുകാർ നിലവിളി കൂട്ടിത്തുടങ്ങി. ഉണ്ടായ ലഹളകൾ കേട്ടു അടുത്തുള്ളവരും വഴിപോക്കരുമായി അനവധി ജനങ്ങൾ കത്തനാരുടെ ഭവനത്തിൽ കൂടി. കത്തനാർ മരിച്ചുപോകുമെന്ന് എല്ലാവരും നിശ്ചയിച്ചുകഴിഞ്ഞു. ഇതിനിടയ്ക്കു ആരോ വിവരം പോലീസുകാരെ അറിയിക്കയാൽ സ്റ്റേഷനാപ്സരും കൂട്ടരും സ്ഥലത്തെത്തി. സാധുവിനെ ആശുപത്രിയിലേക്കു അയച്ചു. കുറെ നാളുകൾ ചികിത്സ ചെയ്തതിൻെറശേഷം വീണ്ടും സ്വഭവനത്തിൽ എത്തി രോഗപീഡിതനായിട്ടു ഇപ്പോഴും കിടപ്പാണ് ഈ സംഗതിയെ സംബന്ധിച്ചായിരുന്നു കഴിഞ്ഞ ഒരു ലക്കം മനോരമയിലേക്കു ഇലന്തൂർ നിന്നൊരു ലേഖകൻ എഴുതിയിരുന്നതു്.

കണ്ടോ നൃത്തത്തിൻെറ ഫലം വെളിക്കു ചാടിയതു്. ഇപ്രകാരമുള്ള ഒരു സംഭവം ഈ അടുത്തകാലത്തെങ്ങും എത്ര നീചന്മാരുടെ ഇടയിൽപോലും ഉണ്ടായിട്ടുള്ളതായി കേട്ടിട്ടില്ല. "തന്തയെ തല്ലുന്ന സ്വഭാവം" എന്നല്ലാതെ ഇതിനെന്താണൊരു പേരു പറയേണ്ടതു്.

പുസ്തകം കയ്യിൽനിന്നും താഴെ വെക്കുകയില്ല. എപ്പോഴും പ്രാൎത്ഥനയുണ്ട്, പ്രസംഗം മുട്ടാത്തസമയമില്ല. ഇങ്ങിനെയുള്ള ഒരു വിദ്വാൻെറ പ്രവൃത്തിയുടെ ഫലമാണ് ഇപ്പോൾ വെളിക്കായതു്. എത്രയൊ സാധുക്കളെയാണ് ഇക്കൂട്ടർ കുടുക്കിലാക്കുന്നതു്. ഇങ്ങിനെയുള്ളവരെ ക്രിസ്ത്യാനിയെന്നെങ്ങിനെ പേർവിളിക്കാം.

പുത്തൻമണ്ണിയേയും കൂട്ടികൊണ്ട് ഒന്നുകൂടിയിറങ്ങാമെങ്കിൽ ഇതില്ലധികം ഫലമുണ്ടാകുമെന്ന് നല്ല നിശ്ചയമുണ്ട്. പാതകരായ ഇക്കൂട്ടരുടെ കഥ പറഞ്ഞാൽതന്നെ മഹാ പാപമുണ്ട്. കൂടിച്ചാടിയ കത്തനാരന്മാർക്കിതിലപ്പുറമാണ് അനുഭവം എന്നോർത്തുകൊള്ളട്ടെ. ഇക്കൂട്ടർക്ക് സ്വർഗ്ഗരാജ്യം ഒരുക്കിയിരിക്കുന്നു എന്നു പറവാൻ ലജ്ജയില്ലാത്തതിൽ അതിശയിക്കുന്നു. നൂത്തത്തിന്റെ ഫലമായി ഇതോടൊന്നിച്ച് പല സംഗതികൾ പ്രസ്താവിപ്പാനുണ്ടെന്നിരുന്നാലും വഴിയെ ആയിക്കൊള്ളാം.

എന്നൊരു നാടൻ.

താരകാധിപക്ക് ഇത് നല്ലപോലെ വിശ്വസിക്കത്തക്ക ഒരു സംഗതിയല്ലെ. നവീകരണക്കാരുടെ മാനസ്സാന്തരത്തിന്റെ ഫലം അനേകവിധത്തിലാണ് വെളിക്ക ചാടുന്നത്. ഓരോന്നും വിസ്തരിച്ചാൽ താരകാധിപർ മൂക്കിൽ വിരൽ തള്ളുമെന്നുള്ളതിനു സംശയമില്ല. അപ്പന്റെ നട്ടുവ് തള്ളുന്നതിന് നല്ലസാമർത്ഥ്യമുണ്ട്. വിശ്വാസം വിടുകയുമില്ല, എന്ന വിധത്തിലുള്ള നവീകരണക്കാർ ഇതിനെന്തുസമാധാനം പറയും.

മിസ്റ്റർ ദാനിയേൽ തെക്കോട്ടൊന്നു യാത്ര ചെയ്യേണ്ടത് ഈ അവസരത്തിൽ അത്യന്താപേക്ഷിതമാകുന്നു. താരകാധിപരുടെ സ്വദേശത്തിനടുത്തുള്ള ഒരു സ്ഥലമാണ് ഇലന്തൂർ എന്നുള്ളതുകൊണ്ട് ഇതിന്റെ ചില അംശങ്ങളെല്ലാം അദ്ദേഹത്തിനും ഇല്ലാതിരിക്കയില്ല. അപ്പനെ അടിച്ചാൽ പിന്നെ വലിയപ്പനെ അടിക്കാൻ മടിക്കുമോ?. ലോകത്തിലുള്ള പലതരം ക്രിസ്ത്യാനിവകുപ്പുകളിലെങ്ങും സിദ്ധിച്ചിട്ടില്ലാത്ത ഒരു ബഹുമതിയു നവീകരണക്കാർക്ക് സിദ്ധിച്ചിട്ടുണ്ട്. മിസ്റ്റർ ദാനിയേൽ ഇറാൻ പറയട്ടെ.

ഇ. പ.

---

## സൂചനകൾ.

മാക്കാംകുന്നു, പരിയാരം മുതലായ പള്ളികളുടെ വികാരി ദി- ശ്രീ- തെക്കേതറ ഗീവറുഗീസ കോറെപ്പിസ്കോപ്പാ അവർകൾ പോയ മീനം ൧൫-ാംനു കർത്താവിൽ നിദ്ര പ്രാപിച്ച വിവരം വ്യസനപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു. അദ്ദേഹത്തെക്കുറിച്ചു ഒരു ലേഖനം എഴുതിവന്നിരിക്കുന്നതു സ്ഥലക്കുറവുനിമിത്തം അടുത്ത പത്രത്തിലേക്കു മാറ്റി വച്ചിരിക്കുന്നു.

## കാർത്തികപ്പള്ളിൽനിന്നു പി. എം. കോശി എഴുതുന്നതു.

“൫-ാം ലക്കം താരകയിൽ” പി. എം. കോശി എന്ന പേരോടുകൂടി കാർത്തികപ്പള്ളിയിൽ അറിയപ്പെട്ടിരിക്കുന്ന ഒരാൾ പണ്ടാരത്തു് മാന്യ കുഡുംബത്തിൽ പെട്ട ആളാണെന്നും ഈ ലേഖനം തന്റേതല്ലെന്നു ആ മനുഷ്യൻ പലരോടു പറഞ്ഞിട്ടുണ്ടെന്നും കാർത്തികപ്പള്ളിയിൽനിന്നും ഒരാൾ ഞങ്ങൾക്കു് അറിവു തന്നിരിക്കുന്നു” എന്നിപ്രകാരം കാണുന്നു. കാർത്തികപ്പള്ളിയിൽ പി. എം. കോശിയെന്നു് അറിയപ്പെട്ടിരിക്കുന്ന ആൾ ഒന്നുമാത്രമെ ഉള്ളുവെന്നും വേറെയൊരും ഇല്ലെന്നും ആയാൾ മാത്രം മാന്യ കുഡുംബത്തിൽപെട്ടയാളാണെന്നും മറെറയാൾ അല്ലെന്നും കാർത്തികപ്പള്ളിയിലെ ആ വിദ്വാനൊ താരകാധിപരൊ തെളിയിച്ചുതരാമെങ്കിൽ ഒരു ചെറിയ സമ്മാനം കൊടുക്കാൻ ഞാൻ തയ്യാറാണു്. മിസ്റ്റർ ദാനിയേലിനു ഈ അറിവു കൊടുത്ത വിദ്വാൻ ഈയിടെ കൺവെൻഷനു പോയതിന്റെ ഫലമായിട്ടായിരിക്കാം ഈ പച്ചക്കള്ളം തട്ടിവിട്ടതു്. എങ്കിലും എന്റെ സ്നേഹിതാ ദാനിയേലച്ചനെ ഇങ്ങനെ പഠിപ്പിക്കണ്ടായിരുന്നു. താൻ മെത്രാൻകക്ഷിയിലും ബാവാകക്ഷിയിലും അല്ലാതെ ‘രാവിലെ’ കക്ഷിയിൽ നില്ക്കുന്നതുകൊണ്ടായിരിക്കാം ഇങ്ങനെ ചെയ്തു

ത്. കാൎത്തികപ്പള്ളിൽ പി. എം. ജോൎജി എന്നൊരു ലേഖകനെ ആ ദേശത്തുകാർ അറികയില്ലപോലും.

ഒരുവൻ ഒരു പത്രത്തിന്റെ ലേഖകനായാലുടനെ എല്ലാവരെയും തന്നെക്കുറിച്ചു അറിയിക്കണമെന്നു ഒരേൎപ്പാടൊമറ്റൊ ഉണ്ടോ? ഉണ്ടെങ്കിൽ ഏതുപുസ്തകത്തിൽ ഏതു പുറത്താണെന്നു പറഞ്ഞുതന്നാൽ കൊള്ളാം. വല്ലതും ഒരു സമ്മാനവും തരാം. കഥയില്ലാത്തവർ പത്രാധിപന്മാർ ആയാൽ ഇതിലുമധികം അബദ്ധങ്ങൾ എഴുന്നെള്ളിക്കാവുന്നതാണ്. താരകയുടെ തന്ത്രങ്ങൾ എന്ന ലേഖനകൎത്താവു ഒരു തോമസ്സാണെന്നു കാണിച്ചാൽ ഒരു ചെറിയ സമ്മാനം തരാം. വീട്ടുപേർ പ്രസിദ്ധപ്പെടുത്തുന്നതിനു എനിക്കു മുൻപെതന്നേ വിരോധമില്ലായിരുന്നു. എങ്കിലും ഇത്രയുംഒക്കെ ആയസ്ഥിതിക്കു മിസ്റ്റർ ദാനിയേൽ മറുപടിപറവാൻ തയ്യാറുണ്ടോയെന്നു അറിഞ്ഞിട്ടു അതും പ്രസിദ്ധപ്പെടുത്താമെന്നു വിചാരിക്കുന്നു.

---

## നവീകരണത്തിലെ സ്ഥാനാസാധുത്വവും താരകയുടെ കഥയില്ലായ്മയും.

നവീകരണസഭയിലെ സ്ഥാനം കഴിഞ്ഞുപോയ മത്ഥ്യൂസ അത്താനാസ്യോസ്സിൽനിന്നു ലഭിച്ചതാണെന്നും അദ്ദേഹം വഞ്ചനയാൽ സ്ഥാനം പ്രാപിച്ചു എന്നും ഞങ്ങൾ കാണിച്ചിട്ടുണ്ടല്ലൊ. അദ്ദേഹത്തെ നീതീകരിക്കാൻ താരക പറഞ്ഞ സമാധാനങ്ങൾ എല്ലാം കഥയില്ലാത്തവയാണെന്നും രേഖകളോടുകൂടെ കഴിഞ്ഞ പ്രാവശ്യം ഞങ്ങൾ കാണിച്ചു. ഈ പ്രാവശ്യം ഞങ്ങൾ പറയാൻ പോകുന്നതു പോയ വൃശ്ചികമാസത്തിലെ താരകയിൽ താരകാധിപർ ജല്പിച്ചിട്ടുള്ള ആക്ഷേപത്തെക്കുറിച്ചാണു.

റീനിവിലാത്തിയുടെ സ്ഥാനം അസാധുവാണെന്നു കാണിപ്പാൻ അംഗ്ലിയാബിഷോപ്പന്മാർ പറഞ്ഞ തത്വങ്ങളെ ഞങ്ങൾ നവീകരണത്തോടു താരതമ്യപ്പെടുത്തിയതുകൊണ്ടു അദ്ദേഹത്തിന്റെ സ്ഥാനം അസാധുവാണെന്നു ഞങ്ങൾ സമ്മതിക്കുന്നു എന്നും ഈ തത്വങ്ങളെ അറിയാതെ അദ്ദേഹത്തെ വാഴിച്ച യാക്കോബായമെത്രാന്മാരും പാത്രിയൎക്കീസും "ഒരു ചുക്കും അറിഞ്ഞുകൂടാത്ത"വരൊ, കാനോനായെ ഗണ്യമാക്കാത്തവരൊ ആണെന്നുമാണു താരക പറയുന്ന ആക്ഷേപം.

കൊക്കെന്നുവെച്ചു ചക്കിനുനേരെ പായുന്ന സമ്പ്രദായമാണു താരക ഇവിടെ പ്രയോഗിച്ചിരിക്കുന്നതു. സ്ഥാനം അസാധുവാകുന്നവയെന്നു അംഗ്ലിയാബിഷോപ്പന്മാർ എടുത്തുപറഞ്ഞ തത്വങ്ങളെ ഞങ്ങൾ സമ്മതിച്ചാൽ റീനിവിലാത്തിയുടെ സ്ഥാനം അസാധുവാണെന്നു ഞങ്ങൾ സമ്മതിച്ചു എന്നു അനുമാനിപ്പാൻ താരകാധിപൎക്കല്ലാതെ ചുക്കും ചുട്ടയും അറിയാവുന്നവൎക്കു കഴിയുന്നതല്ല. ആ തത്വങ്ങൾ അദ്ദേഹത്തോടു സംബന്ധിക്കുമെന്നു ഞങ്ങളും അദ്ദേഹവും സമ്മതിച്ചിട്ടില്ല. ൧൦൭൪ തുലാത്തിലെ പത്രികയിൽനിന്നു താരക എടുത്തുപകൎത്തിയിരിക്കുന്ന ഭാഗത്തു ഞങ്ങൾ ചൂണ്ടിക്കാണിച്ചിട്ടുള്ള ലേഖനം ഈ തത്വം റീനിവിലാത്തിയെ സംബന്ധിക്കയില്ലെന്നുള്ള ന്യായങ്ങളാണു. അദ്ദേഹം അംഗ്ലിയാബിഷോപ്പിന്റെ കീഴിലിരുന്നൊരു പട്ടക്കാരനായിരുന്നു എന്നും ആ മുറയ്ക്കു ആ ബിഷോപ്പു അദ്ദേഹത്തെ മുടക്കി എന്നും ആ വിവരം മനസ്സിലാക്കാതെ ചതിയാൽ സ്ഥാനം പ്രാപിച്ചു എന്നുമാണു അംഗ്ലിയാബിഷോപ്പു അദ്ദേഹത്തിന്റെ മേൽ ആരോപിച്ച കുറ്റങ്ങൾ.

അദ്ദേഹം യൂറോപ്പിലെ ഓൾഡ് കാത്തോലിക്കാബിഷോപ്പിനോടു സത്യംചെയ്തു പട്ടമേറ്റു ഓൾഡ് കാത്തോലിക്കാ വിശ്വാസികളുടെ പട്ടക്കാരനായി അമേരിക്കായിൽ താമസിച്ചു എന്നും അംഗ്ലിയാബിഷോപ്പിന് അദ്ദേഹത്തിന്റെമേൽ അധികാരമില്ലെന്നും ഓൾഡ കാത്തോലിക്കരുടെ സമ്മതവും അപേക്ഷയും സഹിതം ഇവിടെനിന്നു സ്ഥാനമേറ്റു എന്നുമാണു അദ്ദേഹത്തിന്റെ തൎക്കം. അതിനു ഓൾഡ് കാത്തോലിക്കബിഷോപ്പിന്റെ സാക്ഷിപത്രം കാണിക്കുന്നുമുണ്ടു. ആ വാദം കള്ളവാണെന്നു തൃപ്തികരമായ തെളിവു അംഗ്ലിയാബിഷോപ്പന്മാർ കൊടുക്കുന്നതുവരെ ഈ തത്വ

ങ്ങൾ അദ്ദേഹത്തോടു സംബന്ധിക്കയുമില്ല. തത്വം സമ്മതിച്ചതുകൊണ്ടു അദ്ദേഹത്തിന്റെ സ്ഥാനം അസാധുവാണെന്നു ഞങ്ങൾ സമ്മതിച്ചു എന്നു താരക പറയുന്ന അനുമാനം യുക്തിവിരുദ്ധവും ഒരു വിധത്തിലും നീതീകരിപ്പാൻ പാടില്ലാത്തതുമാണു. അതിനാൽ അദ്ദേഹത്തെ ഗ്രഹിച്ച ആളുകളുടെമേൽ താരക ആരോപിച്ച അറിവില്ലായ്മയോ കാനോനാലംഘനമൊ അടിസ്ഥാനമില്ലാത്തതാണു. "ഒരു ചക്കം" അറിഞ്ഞുകൂടാത്ത ഭോഷന്റെ മട്ടിൽ പഴയ ഇടവകപത്രികകളിൽനിന്നു താരക പല ഭാഗങ്ങൾ പകർത്തി അതിന്റെ പുറങ്ങൾ മിനക്കെടുത്തിയിട്ടുണ്ടു. സ്ഥാനം അസാധുവാക്കുന്നവയായി അംഗ്ലിയാബിഷോപ്പന്മാർ പറഞ്ഞ തത്വങ്ങളെ ഞങ്ങൾ സമ്മതിക്കുന്നു എന്നല്ലാതെ ആ തത്വങ്ങൾ അദ്ദേഹത്തോടു സംബന്ധിക്കുമെന്നു ഞങ്ങൾ സമ്മതിച്ചതായി ഒരൊററ വാക്കെങ്കിലും താരക കാണിച്ചുതന്നിരുന്നെങ്കിൽ താരകയ്ക്കു വല്ല "ചക്കൊ" "ഇഞ്ചിയൊ" അറിയാമെന്നു ഞങ്ങളും സമ്മതിക്കാം. ഇതെസംബന്ധിച്ചു താരക ഞങ്ങളോടു ചില ചോദ്യങ്ങൾ ചോദിച്ചിരിക്കുന്നു. ആ ചോദ്യങ്ങളുടെ അബദ്ധ്യം കാണിപ്പാൻ മാതൃകയായി അവയിൽ ഒന്നും അവയ്ക്കു ഉത്തരമായി ഒരു ചോദ്യവും താഴെ എഴുതുന്നു.

താരകയുടെ ചോദ്യം- റീനിവിലാത്തിയുടെ സ്ഥാനാഭിഷേകത്തെ സംബന്ധിച്ചുള്ള ബിഷോപ്പന്മാരുടെ അഭിപ്രായം അബദ്ധമാണെന്നു താങ്കൾ മുമ്പു പറഞ്ഞതൊ അതു ശരിയാണെന്നും അതു അബദ്ധമാണെന്നു ഊഹിക്കപോലും ചെയ്തിട്ടില്ലെന്നും ഇപ്പോൾ പറയുന്നതൊ ഏതാണു ഞങ്ങൾ സ്വീകരിക്കേണ്ടതു?

ഉത്തരം- റിനീവിലാത്തിയെ സംബന്ധിച്ചടത്തോളം ബിഷോപ്പന്മാരുടെ അഭിപ്രായം ശരിയാണെന്നു ഞങ്ങൾ എവിടെ പറഞ്ഞു. താരകാധിപർ പേകിനാവു കണ്ടെങ്കിൽ നെല്ലിക്കാതളം വച്ചു പന്ത്രണ്ടു നേരം കുളിക്കട്ടെ. ശേഷം ചോദ്യങ്ങളും ഈ അടിസ്ഥാനപ്പിഴയിന്മേൽ പണി ചെയ്യപ്പെട്ടവയാകയാൽ അവയെ എടുത്തു പറയേണ്ട ആവശ്യമില്ല. ഇതിനു താരക മറുപടി തപ്പി ചെല്ലുമ്പോൾ ചെങ്ങാതി ബോട്ടരശിലും ഇസ്തരശിലും അടിയറവാകുന്നതു വായനക്കാർക്കു കാണാം.

---

## റിപ്പോർട്ട്. (തുടർച്ച)

### മർത്തമറിയപ്പള്ളി (ആനിക്കാട്.)

സ്ഥലത്തെ പ്രധാന ഹിന്തുകുഡുംബങ്ങളിൽ ഒന്നായ കരുവേലിൽ ഗോവിന്ദപ്പിള്ള അവർകൾ അദ്ദേഹത്തിന്റെ ആനയെ പല പ്രാവശ്യം കൂലികൂടാതെ അയച്ചുതന്നിട്ടുള്ളതും അദ്ദേഹത്തിന്റെ കാലശേഷം അനന്തരവൻ നാരായണൻ കർത്താ അവർകൾ കാർണവരെ ജയിക്കുന്ന സഹൃദയത്തോടുംകൂടി ആനയെ പല പ്രാവശ്യവും കൂലികൂടാതെ അയച്ചുതന്നതും, പള്ളിസ്ഥലത്തിന്റെ സർക്കാർ വിചാരണയിൽ വേണ്ടുന്ന അയൽവാസികളെ കൂട്ടി സമ്മതം തന്നതും വിശിഷ്യ സ്മരണീയമാണെന്നും ഇവിടെ ഓർപ്പിച്ചുകൊള്ളുന്നു. ഇതുകൂടാതെ പേർ പറഞ്ഞിട്ടില്ലാത്ത പലരുടെ സഹായങ്ങളും നല്ലമനസ്സും ഇതിന്റെ എഴുന്നേല്പിനു കാരണമായി തീർന്നിട്ടുണ്ടു.

വന്ദ്യദിവ്യശ്രീമാന്മാരായ പുന്നൂസ് റമ്പാച്ചൻ അവർകൾ, കുറിയാക്കോസ് റമ്പാച്ചൻ അവർകൾ ഇവരുടെ നാമങ്ങളും; ദിവ്യശ്രീമാന്മാരായ പായമ്പള്ളിൽ അച്ചൻ അവർകൾ, മാരേട്ടു അച്ചൻ അവർകൾ, മുണ്ടപ്ലാക്കൽ അച്ചൻ അവർകൾ, കണിയാന്ത്ര അലക്സന്ത്രയോസ് ശെമ്മാച്ചൻ അവർകൾ, കക്കുടിയിൽ ശെമ്മാച്ചൻ അവർകൾ മുതലായി പലരുടെ ദിവ്യനാമങ്ങളും, മെസേഴ്സു ഇ. എം. പീലിപ്പോസു അവർകൾ, ഏ. പീലിപ്പോസു എം. ഏ. ബി. എൽ. അവർകൾ, കെ. വി. ചാക്കൊ ബി. ഏ. എൽ. ററി. അവർകൾ, കെ. സി. മാമ്മൻ മാപ്പിള ബി. ഏ. അവർകൾ, മുതലായി പലരുടെ വിലയേറിയ നാമങ്ങളും ഈ റിപ്പോർട്ടിൽ സ്മരണീയങ്ങളാണു. ഇവരിൽ വിശേഷിച്ചു മിസ്റ്റർ കെ. വി. ചാക്കൊ ബി. ഏ. എൽ. ററി. അവർകൾ തന്റെ വിദ്യാഭ്യാസത്തിന്റെ ഔന്നിത്യത്തിനു തക്കവണ്ണം സമയോചിതമായ പ്രസംഗങ്ങൾകൊണ്ടും, രക്ഷകന്റെ എളിമത്വത്തോടുള്ള സ

സന്തോഷത്താൽ ഈ പാവപ്പെട്ട പുതുക്രിസ്ത്യാനികളുടെ അടുക്കൽവന്ന രക്ഷകന്റെ അനവച്ഛനീയമായ മഹത്വത്തിന്റെ ദൃഢതരമായ പ്രകാശത്തെ കാണിച്ചും എളിമയും ലളിതവുമായ ഭാഷയിൽ ഗുണദോഷിച്ചും സർക്കാർ വിചാരണയിൽ എന്നപോലെ തന്നെ പല പ്രാവശ്യം പ്രയാസപ്പെട്ടും തന്റെ സ്ഥിതിക്കുതക്കപോലെ സഹായിച്ചിട്ടുള്ളതു റിപ്പോർട്ടിന്റെ സത്യത്തിനു ഒഴിച്ചുകൂടാത്ത കാര്യങ്ങൾ ആണ്. ഇനിയും ഇതിന്റെ സഹകരണക്കാരായ വട്ടശേരിൽ പീലിപ്പോസ് മുതലായി അനേക സഹൃദയന്മാരുടെ ചെറിയതും വലിയതുമായ സഹായങ്ങളെ വിവരിക്കയെന്നുവന്നാൽ പത്രസ്ഥലം മതിയാകയില്ലാ.

ഇതിൽ എല്ലാററിനും മേലായി ഒരു ത്രിമൂർത്തി വന്ദ്യപുരുഷന്മാരുടെ പുണ്യനാമങ്ങൾ കൂടി പറയേണ്ടതുണ്ടു. ഇതിൽ ആദ്യമായി പറയാനുള്ളതു, നി. വ. ദി. ശ്രീ. മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പൂർവ്വംതൊട്ടെ ഇതിന്റെ രക്ഷാധികാരികളിൽ ഒരാളും സംഘത്തിന്റെ വളർച്ചക്കായി പ്രത്യേകം പ്രാർത്ഥിച്ചിട്ടുള്ള ഒരാളുമാണെന്നുള്ളതാണ്. ഇദ്ദേഹത്തിന്റെ പ്രാർത്ഥനയുടെ ഫലം അല്ലയൊ സംഘറിപ്പോർട്ടു എന്നുള്ളതു മാറി പള്ളി റിപ്പോർട്ട് എന്നായിട്ടുള്ളതെന്നു എനിക്കു താഴ്മയായ അഭിപ്രായം ഉണ്ടു.

രണ്ടാമതായി പറഞ്ഞാൽ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് കൊച്ചു മെത്രാപ്പോലീത്താ തിരുമനസ്സിലെ നാമമാണ്. ഇദ്ദേഹവും കാലം ചെയ്തു, കൊച്ചുതിരുമേനിയോടുകൂടി രക്ഷാധികാരികളിൽ ഒരാളാണ്. പലരുടെ അഭിപ്രായങ്ങളെ കേട്ടശേഷം ഈ പുതിയപള്ളിക്കു വി. മർത്തമറിയാമിന്റെ നാമം വിളിക്കണമെന്നു അഭിപ്രായപ്പെടുകയും ആയതു വല്യ തിരുമനസ്സിലേക്കു ഇഷ്ടപ്പെട്ടു ഹർജ്ജിയിൽ പേർ എഴുതുകയും ചെയ്തു. ഇങ്ങിനെ ഒക്കെയാണ് ഈ മർത്തമറിയപ്പള്ളിക്കു നാമകരണമുണ്ടായതു. വിശേഷിച്ചു മേൽ പറഞ്ഞ രണ്ടു തിരുമേനികളും പത്തു കൊല്ലങ്ങളിൽ പരം ഇതിന്റെ രക്ഷാധികാരികളായി പൂർവ്വംതൊട്ടെ ഇരുന്നിരിക്കയും അനന്തരം ഇതിനേക്കാൾ വലിയ സ്ഥാനത്തിലേക്കു ദൈവം ഇവരെ ഉന്നുകൊണ്ടുവന്നിരിക്കുന്നതും ഓർക്കുമ്പോൾ ഈ പുതിയ പള്ളിക്കു കാലം ചെയ്ത കൊച്ചുതിരുമനസ്സിൽ ഉണ്ടായിരുന്ന ആശ്രയം ഈ രണ്ടു തിരുമേനികളിൽ ബലമായി ഉറപ്പിക്കുകയും അനുഭവിക്കയും ചെയ്യാമെന്നു സവിനയം ഞാൻ അഭിപ്രായപ്പെടുന്നു.

ഇനിയും അവസാനമായി മഹാനായ നമ്മുടെ നി. വ. ദി. ശ്രീ. വല്യതിരുമനസ്സിലെ വലിയ മാർ ദീവന്നാസ്യോസു എന്നുള്ള ആ വല്യ നാമമാണ്. കൊച്ചുതിരുമനസ്സിലെ വിയോഗം മുതൽ തിരുമനസ്സുകൊണ്ടു സ്ഥലത്തു വന്നിരുന്നു ഭരിക്കുന്നതുപോലെതന്നെ അവിടുത്തെ അനേകം ജോലികളുടെ കൂട്ടത്തിൽ ഇതിന്റെ ധനശേഖരിപ്പിനും മററും സമയോചിതംപോലുള്ള കല്പനകളും രണ്ടുമൂന്നു പ്രാവശ്യം ഹർജ്ജികളും വക്കാലത്തുസഹിതം കൊച്ചിയിൽ ഇരിക്കുമ്പോൾതന്നെ ഉടനുടൻ അയച്ചു തന്നിട്ടുള്ളതും സർക്കാർ അനുവാദം കിട്ടിയ ഉടൻ വ. ദി. ശ്രീ. കറിയാക്കോസ് റെമ്പാച്ചൻ അവർകളെ കഴിഞ്ഞ ഇടവം ൧൭-ാംനു സ്ഥലത്തു അയച്ചുതന്നു പള്ളിക്കൂദാശ കഴിപ്പിച്ചുതന്നതും വിശേഷാൽ സ്മരണീയങ്ങളാണ്. പീലക്സീനോസ് ബാവായുടെ സമസ്കാരത്തിൽ പറയുന്നതുപോലെ, എടുക്കുന്നവനാകാതെ കൊടുക്കുന്നവൻ ആയിത്തീർന്നിരിക്കുന്ന വല്യതിരുമനസ്സിൽനിന്നു സന്തോഷത്തിൽ സമ്മോദിക്കാത്ത ആൾ—ആപത്തിൽ അധൈര്യപ്പെടാത്ത ആൾ—മററുള്ള എവരും കണ്ടുപഠിക്കുന്നതിനു എന്നപോലെ, ചെറിയതും പുതിയതുമായ ഈ മർത്തമറിയപള്ളിക്കു ഉദ്ദേശം ൨൦ രൂപാ വില പിടിപ്പുള്ള ഒരു കാപ്പുശീല നൽകുകയും ചെയ്തു. ഇതിലും നിക്ഷേപമായിത്തീർന്നിട്ടുള്ളതു, വല്യതിരുമനസ്സിലെ നേരമ്പോക്കുള്ള കല്പിതങ്ങൾ ആണ്. ആയതു എന്തെന്നാൽ പ്രതിഷ്ഠയ്ക്കു അനുവാദം ചോദിപ്പാൻ ആൾ ചെന്നപ്പോൾ നമുക്കൊന്നും വഹിയാ, നിങ്ങളുടെ മെത്രാന്മാർ ഊർശ്ലേമിൽനിന്നു വരട്ടെ. ഇനിയത്തേതു ഒക്കെ അവരോടു പറഞ്ഞുകൊൾവിൻ എന്നുള്ളതാണ്.

ആയതിനാൽ ഇനിയും മർത്തമറിയപള്ളിയുടെ ഭാവി പുതിയ തിരുമേനികളുടെ പാദങ്ങളിൽ വല്യതിരുമനസ്സിലെ ആജ്ഞാനുസരണം ആശ്രയിച്ചിരിക്കു

ന്നു. വലിയ തിരുമേനിയെ തുടൎന്നു പ്രതിഷ്ഠതീയതി കുൎബ്ബാന ചൊല്ലുവാൻ തക്കവണ്ണം ബ: താഴത്തെപീടികയിൽ അച്ചൻ അവൎകൾ ഒരു ത്രോണോസുകെട്ടിക്കയും, അട്ടാറിമാവുങ്കൽ ചാക്കൊ അവൎകൾ വിശേഷവിധത്തിൽ പണികഴിപ്പിച്ച ഒരു മരക്കുരിശു പ്രതിഷ്ഠതീയതി വാദ്യഘോഷങ്ങളോടുകൂടെ നേൎച്ച വെക്കയും ചെയ്തു. ഇതുമെന്ന്യെ ആ തീയതി മററു പലരും, മറ, മേശ, കിലുക്കുമണി മുതലായ സാമാനങ്ങൾ നേൎച്ചവെച്ചു.

ഇപ്പോൾ സ്ഥലത്തു പാഴ്മരംകൊണ്ടുള്ള കെട്ടിടം ദെണ്ണികപ്പുറത്തു് സ്ഥിതി ചെയ്യുന്നുവെന്നും, ഇതിന്റെ മേൽഗതിക്കു മേലാവിന്റെ കൃപാകടാക്ഷം അത്യന്താപേക്ഷിതങ്ങളാകുന്നുവെന്നും, സ്ഥലത്തു ൧൨൦-ൽപരം ആത്മാക്കൾ ഉണ്ടെന്നും പ്രതിഷ്ഠ കഴിഞ്ഞതിൽ പിന്നെ രണ്ടു തീയതി ഇവിടെ കുൎബ്ബാന ചൊല്ലിയെങ്കിലും, കുരിശിനെ പ്രസംഗിച്ചു നമ്മുടെ കൎത്താവിന്റെ അന്ത്യ കല്പനയുടെ നിവൃത്തിയിൽ ഈ വിധം പങ്കു കൊള്ളുവാൻ ഇതിൽ പേരു പറഞ്ഞിട്ടില്ലാത്ത അനേകരുടെയും സഹായത്താൽ ഇടയായി എന്നുള്ളതിൽ യേശുമിശിഹാമൂലം പിതാവായ ദൈവത്തിനു സ്തുതിപറഞ്ഞു റിപ്പോൎട്ടു ഇവിടെ അവസാനിപ്പിച്ചുകൊള്ളുന്നു.

വരവു് ചിലവു കണക്കുകൾ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാണു്.

മാനേജർ—വാളക്കുഴിയിൽ ഈപ്പൻ.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| അവൎകൾ. | | രൂ. | ച. | കാ. |
|---|---|---|---|---|
| പുതുപ്പള്ളി മുട്ടത്തുശേരിൽ ആയ മത്താൻകുഞ്ഞു | ,, | ൫ | | ൦ |
| വെള്ളൂർ വാളക്കടെ ഇഞ്ചക്കാട്ടു തൊമ്മൻ കുൎയ്യൻ | ,, | ൨ | ൧൬ | ൮ |
| പുതുച്ചേരി ബ: പള്ളിയോഗം | ,, | ൨ | ൨൬ | ൦ |
| പയ്യാരം ബ: വലിയമണ്ണിൽ യോഹന്നാൻ കത്തനാരു | ,, | ൧ | ൧൪ | ൦ |
| പുതുപ്പള്ളി ബ: നിലക്കൽ പള്ളിയോഗം | | ൧ | ൧൫ | ൮ |
| മാങ്ങാനം കാസ്സിപ്പർ ചാക്കൊ പീലിപ്പോസു | ,, | ൧ | ൦ | ൦ |
| കല്ലുങ്കത്ര കണ്ടമുണ്ടാരി പുത്തൻ പുരയിൽ തൊമ്മൻ | ,, | ൩ | ൧൪ | ൦ |
| അയ്മനം വട്ടയ്ക്കാട്ടു ചാക്കൊ | ,, | ൫ | ൦ | ൦ |
| കല്ലുങ്കത്ര പടിഞ്ഞാറെ പറമ്പിൽ കോര | ,, | ൪ | ൧൫ | ൦ |
| കുമരകം മാളിയേയ്ക്കൽ ചാണ്ടി കുഞ്ഞു | ,, | ൧ | ൦ | ൦ |
| ടി. കണ്ടമംഗലത്തു യൌസേപ്പു | ,, | ൧ | ൧൪ | ൦ |
| ടി. വരാപ്പുത്ര വക്കി | ,, | ൩ | ൦ | ൦ |
| ടി. ആഞ്ഞിലിപ്പറമ്പിൽ മത്തായി | ,, | ൧ | ൧൫ | ൮ |
| ടി. പള്ളത്തുശേരിൽ ഉലഹന്നൻ | ,, | ൧ | ൧൪ | ൦ |
| ടി. ഉണ്ടത്തിൽ അബ്രഹാം | ,, | ൧ | ൧൪ | ൦ |
| ടി. എരട്ടപറമ്പിൽ കുറു | ,, | ൨ | ൦ | ൦ |
| ചെങ്ങളം ബ: പള്ളിയോഗം | | ൫ | ൦ | ൦ |
| ടി. നെടുഞ്ചിറ ഉതുപ്പു | ,, | ൧ | ൧൪ | ൦ |
| കോട്ടയം കെ. എം. കുൎയ്യൻ മാസ്റ്റർ | ,, | ൧ | ൧൪ | ൦ |
| ടി. പുത്തൻ പറമ്പിൽ ഇട്ടിയവിരാ വക്കി | ,, | ൧ | ൨൭ | ൦ |
| ടി. കല്ലറയ്ക്കൽ യൌസേപ്പു | ,, | ൫ | ൦ | ൦ |
| ടി. പടിഞ്ഞാറെ തലയ്ക്കൽ യൌസേപ്പു | ,, | ൧ | ൧൪ | ൦ |
| ടി. വി. കെ. കോശി വക്കീൽ | ,, | ൧ | ൧൪ | ൦ |
| ടി. പി. കെ. കുൎയ്യൻ വക്കീൽ | ,, | ൨ | ൦ | ൦ |
| ടി. പള്ളത്തുശേരിൽ കുൎയ്യൻ | ,, | ൧ | ൧൪ | ൦ |
| ടി എൻ. എം. ചെറിയാൻ | ,, | ൨ | ൨൧ | ൦ |
| ടി. മുൻസിപ്പുകോൎട്ടു ആമ്യൻ കുഴിത്താററിൽ വറുഗീസു മാത്തു | ,, | ൧ | ൦ | ൦ |
| ടി. മുട്ടംപ്രത്തു ഇട്ടൂപ്പു | ,, | ൧ | ൧൪ | ൦ |
| ടി. പുല്ലുററകളത്തിൽ പോത്തൻ | ,, | ൨ | ൦ | ൦ |